പുസ്തകം ൭]  [ലക്കം ൯

൧൮൯൯-ന  ൧൦൭൫ കന്നി  ൩൦ -ം

മലങ്കര

# ഇടവകപത്രിക

## മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ

പുകഴ്ച്ച ചെയ്യാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

നോട്ടീസ

ഇടവക പത്രികയുടെ പുറങ്കടലാസിൽ മാസംതോറും പ്രസിദ്ധപ്പെടുത്തിവരുന്ന പട്ടികയിൽ പണം അടെക്കുന്നവരിൽ ആരുടെ എങ്കിലും പേർ കാണാതെയൊ സംഖ്യ വ്യത്യാസമായൊ പത്രിക ക്രമമായി കിട്ടാതെയൊ ഇരുന്നാൽ ആവിവരങ്ങൾ ഉടനെ അറിവിക്കേണ്ടതാകുന്നു.

൧൦൭൧ കന്നിയിൽ പത്രവരി അടച്ചവരുടെ പേരുവിവരം.

| | | രൂ | ച | കാ |
|---|---|---|---|---|
| വളഞ്ഞവട്ടം കോലത്തെ കുഞ്ഞൻ | അവർകൾ | ൧ | ൦ | ൦ |
| തിരുവല്ലാ പ്ലാമൂട്ടിൽ പോത്തൻ | ,, | ൦ | ൨൧ | ൦ |
| ,, ചാലക്കുഴിയിൽ മാമ്മൻ പൌലൊസ | ,, | ൦ | ൨൧ | ൦ |
| ,, താഴ്ചയിൽ വർക്കി പോത്തൻ | ,, | ൦ | ൨൧ | ൦ |
| ,, നിരണം നെടുമ്പ്രം കിഴക്കെതിൽ കൊച്ചുകുഞ്ഞു | | ൧ | ൦ | ൦ |
| ,, ചാലക്കുഴിയിൽ പുത്തൻപുരക്കൽ പൌലൊസ | | ൦ | ൨൧ | ൦ |
| ,, ബ- കട്ടപ്പുറത്തു പള്ളിയോഗത്തിൽനിന്നും | | ൨ | ൬ | ൦ |
| ,, വർക്കിവക്കീൽ | അവർകൾ | ൧ | ൧൪ | ൦ |
| ,, ചെത്തികാട്ടു ഗീവറുഗീസ | ,, | ൦ | ൨൧ | ൦ |
| ,, കൊണ്ടൂരത്തു ഗീവറുഗീസു യോഹന്നാൻ | ,, | ൦ | ൨൧ | ൦ |
| ,, പെരുമ്പട്ടിൽ വർക്കി | ,, | ൦ | ൨൧ | ൦ |
| ,, കളരിക്കൽ വർക്കി മാത്തു | ,, | ൦ | ൨൧ | ൦ |
| തലവടി കാരിക്കോട്ടു വൈദ്യൻ | ,, | ൧ | ൧൪ | ൪ |
| ,, ബ- പടിഞ്ഞാറെക്കര പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൪ |
| എടത്വാ ബ- ഉലക്കപ്പാടിൽ തോമ്മാകത്തനാർ | അവർകൾ | ൧ | ൧൩ | ൮ |
| ബ- ഫിരോനത്തു പള്ളിയോഗത്തിൽനിന്നും | | ൩ | ൦ | ൦ |
| ബ- വെളിയനാട്ടു പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| ബ- ,, കുന്നേലാത്ത അച്ചൻ | ,, | ൧ | ൧൪ | ൦ |
| ,, വാഴയിൽ കുഞ്ഞു | ,, | ൧ | ൧൪ | ൦ |
| ബ- കറ്റാനം പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| കറ്റാനം തകിടിയേൽ ഗീവറുഗീസ മുതലാളി | ,, | ൧ | ൦ | ൦ |
| ,, ആറകണ്ടത്തിൽ കൊച്ചിക്കാ | ,, | ൧ | ൧൧ | ൮ |
| ,, കെ- ജി- ചെറിയാൻ കത്തനാർ | ,, | ൦ | ൧൪ | ൦ |
| ബ- കടമ്പനാട്ടു പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| ബ- ചൂരനാട്ടു പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൦ |
| ബ- നിരണം മട്ടക്കൽ അച്ചൻ | ,, | ൧ | ൧൪ | ൦ |
| ബ- തലവടി കിഴക്കെക്കര പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| നിരണം മട്ടയ്ക്കൽ പുതുശ്ശേരിയിൽ വൈദ്യൻ പെരുമാൾ കൊച്ചുപെരുമാൾ വൈദ്യൻ | അവർകൾ | ൧ | ൧൩ | ൮ |
| ബ- പത്തിച്ചിറ പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| കായംകുളം ചക്കാലയിൽ കൊച്ചുകുഞ്ഞൻ | ,, | ൦ | ൧൪ | ൦ |
| ,, ജവളിവ്യാപാരം ചക്കരത്തിൽ ഗീവറുഗീസ | ,, | ൧ | ൦ | ൦ |
| വീയപുരം മാലിപ്പുറത്തു ഗീവറുഗീസ | ,, | ൦ | ൨൧ | ൦ |
| മാന്നാർ മണലെത്തുണ്ടിയിൽ കൊച്ചുകുഞ്ഞു | ,, | ൦ | ൨൧ | ൦ |
| ചെപ്പാട്ടു വടക്കേടത്തു ഗീവറുഗീസ | ,, | ൧ | ൧൪ | ൦ |
| ബ- പള്ളിപ്പാട്ടു പള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| മെപ്രാ ഏലഞ്ഞിമൂട്ടിൽ കുഞ്ഞമ്മൻ | ,, | ൨ | ൦ | ൦ |
| ,, പൂതിയോട്ടു തൂന്നാമറ്റത്തു പുത്തൻപുരക്കൽ കുരുവിള കൊച്ചിട്ടികുരുവിള | ,, | ൦ | ൨൧ | ൦ |
| മെപ്രാ പൂതിയോട്ടു ചാക്കൊ | ,, | ൧ | ൦ | ൦ |
| കാരയ്ക്കൽ മൂലമണ്ണിൽ ചെറിയാൻ | ,, | ൧ | ൦ | ൦ |
| തെക്കുംപുഴ എം- കെ- ജത്യൈരാ അപ്പൊത്തിക്കരി | ,, | ൧ | ൦ | ൦ |
| കാഞ്ഞിരപ്പള്ളി പി- യോഹന്നാൻ | ,, | ൩ | ൦ | ൦ |
| കോട്ടയം പി- ഐ- മാണിമാസ്റ്റർ | ,, | ൧ | ൧൪ | ൪ |
| ,, വഞ്ചിത്ര ചാണ്ടി | ,, | ൧ | ൦ | ൦ |

മലങ്കര

# ഇടവകപത്രിക

പുസ്തകം ൨]　　　൲൭൰൧ കന്നി　　　[ലക്കം ൰

* ܟܘܟܒܐ ܕܡܕܢܚܐ ܐܦܪܝܡ

ܫܒܝܚܬܐ ܐܝܬ ܘܐܢܬ ܡܫܬܐ. ܘܡܫܒܚܬܐ ܕܐܢܬ ܙܡܝܪܬܐ: ܟܬܒܐ ܐܝܬ ܡܢܗ ܕܐܬܐ ܐܘܬܐ.

ܫܡܥܐ ܟܠܢܫ ܡܢܗ ܡܫܡܥܢܝܬܐ. ܕܐܬ ܠܡܫܒܚܘܬܐ. ܗܘ ܕܟܬܒ ܕܝܠܗ ܒܦܘܫܩܐ:

ܗܕܐ ܟܠܗ ܡܢܗ ܫܘܬܦܘܬܐ. ܕܒܘܟܢܐ ܕܡܫܬܐ ܠܟܬܒܐ. ܐܬܒܘܢܐ ܘܡܫܡܥܢܝܬܐ ܫܘܬܦܘܬܐ.

ܦܘܡܐ ܕܥܘܠܐ ܘܡܬܒܟܝܢܐ: ܐܢ ܐܬܕܟܪܬ ܠܟܘܢ ܕܬܫܒܘܚܬܐ. ܐܦ ܟܠܗ ܕܗܘ ܡܢܗ ܡܫܒܚܬܐ.

ܡܫܒܚ ܕܗܢܐ ܐܝܟ ܐܢܬ. ܘܡܫܒܚܐ ܕܡܫܡܫ ܠܫܡܫܐ ܐܢܬ: ܐܢܬ ܕܠܡܫܬܘܢܐ ܫܡܝܐ ܡܫܒܚܐ ܠܟܬܒܐ

ܐܠܐ ܡܢܗ ܡܫܡܥܢܝܬܐ *　　　ചെങ്ങന്നൂർ തോമ്മാസ് ശെമ്മാശു.

## പുതിയ പാത്രിയക്കാ പ്രദിഷ്ഠ..

അന്ത്യോഖ്യായുടെ ശുദ്ധമുള്ളതും ശ്ലീഹാക്കടുത്തതുമായ സിംഹാസനത്തിന്മേൽ വാണിരുന്ന ഭാഗ്യപതിയും പരിശുദ്ധനുമായ ൩-ാമത്തെ പത്രോസ ഇഗ്നാത്യോസ പാത്രിയക്കീസുബാവാ കാലം ചെയ്തശേഷം പിൻവാഴിയെ തിരഞ്ഞെടുക്കുന്നതിനുണ്ടായ യോഗനിശ്ചയപ്രകാരം പാത്രിയക്കാപ്രദിഷ്ഠ കഴിഞ്ഞ മിഥുനമാസം ൨-ാനു- കഴിഞ്ഞിരിക്കുന്നതായി അറിയുന്നു. മെസ്ക്കോസ ഉൾപ്പെട്ട പൂനിക്ക് ഇടവകയുടെ മെത്രാപ്പോലീത്തായായിരുന്ന അബ്ദുമശീഹ എന്ന ദേഹത്തെയാണ ഈ ഉന്നതസ്ഥാനത്തിനു അവസാനം തിരഞ്ഞെടുക്കയും പ്രദിഷ്ഠിക്കയും ചെയ്തതു എന്നറിയുന്നു.

ഈ സ്ഥാനത്തിലേക്കു പലരും മുൻകൂട്ടി അഭിപ്രായപ്പെട്ടിരുന്നതു ഉറഹായുടെ മാർ ക്രൂറിലോസു ഗീവറുഗീസു മെത്രാപ്പോലീത്തായെ ആയിരുന്നു. പാത്രിയക്കാ പ്രദിഷ്ഠ കഴിഞ്ഞാൽ പുതിയ പാത്രിയക്കീസിനു തുർക്കി ഗവർമ്മെണ്ടിൽനിന്നു വിളംബരം കൊടുക്ക പതിവുണ്ടു. കഴിഞ്ഞുപോയ പാത്രിയക്കീസു ബാവാ തിരുമനസ്സിലെ വാഴ്ചവരെ വിളംബരം കിട്ടുന്നതിനു അർമ്മനായ പാത്രിയക്കീസിന്റെ മദ്ധ്യസ്ഥതയും ശ്രു

പാശിയും ആവശ്യമായിരുന്നു. അതിനു വേണ്ടി അൎമ്മനായകാരെ കിഴിഞ്ഞാശ്രയിക്കയും പതിവായിരുന്നു. കാലം ചെയ്ത പാത്രിയക്കീസുബാവായുടെ ധീരതയും ശ്രമവുംകൊണ്ടു ഈ മൎയ്യാദ നിൎത്തൽ ചെയ്കയും നേരിട്ടപേക്ഷിച്ചാൽ വിളംബരം കൊടുക്കാമെന്നു തീൎച്ചപ്പെടുകയും ചെയ്തു. അതിനാൽ പാത്രിയക്കാ പ്രതിഷ്ഠയും തിരഞ്ഞെടുപ്പും അന്ന്യാതെളിവുകൂടാതെ ഗവൎമ്മെണ്ടിനു ബോധപ്പെടുന്നതിനു വേണ്ടി സൎക്കാരിൽനിന്നുകൂടി തക്കതായ ഉദ്യോഗസ്ഥന്മാരെ അയച്ചു നടത്തിക്കണമെന്നു അപേക്ഷിക്കയും അനുവദിക്കയും ചെയ്തതനുസരിച്ചു തിരഞ്ഞെടുപ്പിനു കൂടിയ സംഘത്തിൽവച്ചു പ്രായാധിക്യവും താഴ്മയുംമൂലം ബഹുജന സമ്മതനായിരുന്ന മാർകൂറീലോസ മെത്രാപ്പോലീത്താ ഈ ഉന്നതസ്ഥാനത്തെക്കു പ്രവേശിപ്പാൻ മനസ്സില്ലെന്നു ഒഴിഞ്ഞു എഴുതിവച്ചുകളകയും യോഗം വളരെ താണു അപേക്ഷിച്ചിട്ടും സമ്മതിക്കാതിരിക്കയും ചെയ്തതുകൊണ്ടു ഏകാഭിപ്രായമായ തിരഞ്ഞെടുപ്പുണ്ടായില്ല. സംഘത്തിൽ ഏതാനുംപേർ മുമ്പിൽ പ്രസ്താവിച്ചിരുന്നതുപോലെ ഗ്രീഗോറിയോസ അബ്ദുള്ള മെത്രാപ്പോലീത്തായെയും (അരായ്മലയാളത്തുവന്നു തിരിച്ചുപോയകൊച്ചുബാവാ) ഏതാനുംപേർ പുനിക്കി ഇടവകയുടെ മാർദിവന്നാസ്യോസ് അബ്ദുമശീഹ മെത്രാപ്പോലീത്തായെയും ചുരുക്കംപേർ മൂസലിലെ മാർദിവന്നാസ്യോസ ബെഹനാം മെത്രാപ്പോലീത്തായെയും തിരഞ്ഞെടുക്കുവാൻ അഭിപ്രായപ്പെട്ടു. മാർബെഹനാം മെത്രാപ്പോലീത്തായുടെമേൽ ഉണ്ടായ അഭിപ്രായം തുലോം ചുരുക്കം മാത്രമായിരുന്നതിനാൽ അദ്ദേഹത്തിന്റെ കയറ്റം അപ്പോൾതന്നെ അസാദ്ധ്യമായി. മാർ അബ്ദുള്ളാ, മാർ അബ്ദൽ മശീഹ് ഈ മെത്രാപ്പോലീത്തന്മാൎക്കു എത്രശ്ശെ അഭിപ്രായങ്ങൾ ഉണ്ടായിരുന്നു എന്നു അറിയുന്നില്ല. ഭൂരിപക്ഷത്തിന്റെ അഭിപ്രായപ്രകാരമായിരിക്കാം പ്രതിഷ്ഠ നടന്നതെന്നു തോന്നുന്നു.

കഴിഞ്ഞ പെന്തിക്കുസ്തിക്കു വാഴ്ച ഉണ്ടാകണമെന്നു വിചാരിച്ചിരുന്നതുപോലെ സാധിക്കാഞ്ഞതു തിരഞ്ഞെടുപ്പുവിവരം ഗവൎമ്മെണ്ടിൽ അറിയിച്ചു അനുമതിയും ഗവൎമ്മെണ്ടു പ്രതിപുരുഷനും വരുവാനുണ്ടായ താമസം കൊണ്ടായിരുന്നു. അതുമൂലം രണ്ടുവാരംകൂടെ താമസിക്കേണ്ടിവന്നു. മിഥുനമാസം ൨൭-ാം ഞായറാഴ്ച കുൎക്കുമായുടെ ദയറായിൽ ശുദ്ധ: പത്രോസിന്റെ സിംഹാസനപ്പള്ളിയിൽവച്ചു പ്രതിഷ്ഠകഴിച്ചു. സുറിയാനിക്കാരും അന്യജാതിക്കാരുമായി ൨൦൦൦൦-ൽ കുറയാതെ ജനങ്ങൾ കൂടിയിരുന്നു. തുൎക്കി ഗവൎമ്മെണ്ടിന്റെ പ്രതിപുരുഷനായി പ്രധാനപാഷായും ൧൦൦൦ പട്ടാളക്കാരും ഹാജരുണ്ടായിരുന്നു.

സ്ഥാനാരോഹണത്തെ സംബന്ധിച്ചും മറ്റും വിസ്താരമായ ഒരു കല്പന മലങ്കര ഇടവകക്കു പൊതുവായിട്ടും ഒരുസ്വകാൎയ്യകത്തു മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു പ്രത്യേകമായും പരിശുദ്ധ പിതാവിൽ നിന്നു വന്നു ചേൎന്നിരിക്കുന്നതു താമസിയാതെ പ്രസിദ്ധപ്പെടുത്തുന്നതാണ.

പുതിയ പാത്രിയക്കീസുബാവാ തിരുമനസ്സുകൊണ്ടു കാൎയ്യക്കോ

മല്ലനും സ്വഭാവത്തിൽ വളരെ താഴ്മശീലനും ദൈവഭക്തനും അറിവിൽ നിപുണനും നോമ്പിലും നമസ്കാരത്തിലും അതി തീക്ഷ്ണനുമാണെന്ന വേറെ ചില ആളുകളുടെ എഴുത്തുകളാൽ അറിയുന്നു. അന്ത്യോഖ്യായുടെ ൨-ാമത്തെ അബ്ദൽമശിഹ എന്ന മാറാൻ മാർ ഇഗ്നാത്യോസ പാത്രിയർക്കീസായ ഈ പരിശുദ്ധനും ഭാഗ്യപതിയുമായ നമ്മുടെ പിതാവു ദീഘാരിയായി തന്റെ സഭയിൽ പ്രകാശിക്കുന്ന ദീപസ്തംഭമായിരുന്ന സമാധാനത്തിലും ദൈവ ഭക്തിയിലും കർത്താവിന്റെ മഹത്വത്തിനും ആത്മാക്കളുടെ രക്ഷയ്ക്കും വേല ചെയ്തു തിരഞ്ഞെടുക്കപ്പെട്ടവർക്കു വാഗ്ദത്തം ചെയ്യപ്പെട്ടിരിക്കുന്ന ഭാഗ്യത്തിനു അവകാശിയായി തീരേണ്ടുന്നതിനും, തന്റെ ഭരണം മലങ്കര ഇടവകയുടെ അഭ്യുദയത്തിനാസ്പദമായി തീരുന്നതിനും വായനക്കാർ എല്ലാവരും പ്രാർത്ഥിക്കട്ടെ.

---

## ദേവാലയങ്ങൾ.

മലങ്കരെ പത്തിരുനൂറു സുറിയാനി പള്ളികൾ ഉണ്ടു. പള്ളിയെന്നു പറയത്തക്കവണ്ണം വെടിപ്പായി സൂക്ഷിക്കപ്പെടുന്നവ ഇവയിൽ നാലൊന്നു ഉണ്ടാകുമൊ എന്നു സംശയമാണ. പള്ളികൾ ഉപയോഗപ്പെടുത്തേണ്ട ക്രമവും അവയെ സൂക്ഷിക്കേണ്ട വിധവും അറിഞ്ഞിട്ടുള്ളവർ സുറിയാനിക്കാരിൽ അപൂർവ്വമാണെന്നു ഇവയുടെ സ്ഥിതികൊണ്ടു തോന്നിപ്പോകുന്നു.

ദൈവത്തിന്റെ ആലയം പ്രാമത്തു നാം തന്നെയാകുന്നു. നമ്മുടെ ശരീരങ്ങൾ ദൈവത്തിന്റെ ആലയങ്ങൾ ആകുന്നു എന്നും ദൈവാത്മാവു നമ്മിൽ വസിക്കുന്നു എന്നും ശ്ലീഹാ നമ്മെ പഠിപ്പിക്കുന്നു. അതുകൊണ്ടു നാം നമ്മുടെ ഹൃദയങ്ങളെ വെടിപ്പാക്കിയും പാപത്തിൽനിന്നു ഒഴിവാക്കിയും മിശിഹായുടെ രക്തമാകുന്ന കുളിപ്പാൽ കഴുകപ്പെട്ടും ഇടണം. ഹൃദയത്തിന്റെ പൂർണ്ണതയിൽ നിന്നു നാവു സംസാരിക്കുന്നു എന്നു എഴുതപ്പെട്ടിരിക്കുന്നതുപൊലെ നമ്മുടെ ഹൃദയത്തെ വെടിപ്പാക്കുന്നതായാൽ പുറമെയുള്ള ദേവാലയങ്ങളെയും വെടിപ്പാക്കുവാൻ നമുക്കു ഉത്സാഹം ജനിക്കും. വൃക്ഷം ഫലത്താൽ അറിയപ്പെടുന്നു എന്നു കല്പിച്ചിരിക്കുന്നതുപൊലെ പുറമെയുള്ള ദേവാലയങ്ങൾ നനഞ്ഞും നാറിയും വെടിപ്പില്ലാതെയും കാണുമ്പൊൾ അകമെയുള്ള ആലയവും നാം അശുദ്ധതയിൽ ഇട്ടിരിക്കുന്നു എന്നു വിചാരിക്കാവുന്നതാണ.

സ്വർഗ്ഗം തന്റെ സിംഹാസനവും ഭൂമി തന്റെ മെതിയടിയും ആക്കിയിരിക്കുന്ന മഹൊന്നതൻ കൈകളാൽ തീർക്കപ്പെട്ട ആലയങ്ങളിൽ അടങ്ങുകയില്ല ശ്ലെമ്മൊൻ തന്റെ ഭംഗിയെറിയ ആലയത്തിന്റെ ശുദ്ധീകരണ ദിവസം പറഞ്ഞതു എന്തെന്നാൽ. "തനിക്കു യൊഗ്യമായ ഒരു ഭവനത്തെ പണിവാൻ കഴിയുന്നവൻ ആര. സ്വർഗ്ഗവും സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗവും തന്നെ അടക്കുവാൻ കഴിയുന്നില്ലെങ്കിൽ ഞാൻ പണിയിച്ചൊരം ഭവനം എന്തുള്ളു. കർത്താവെ നിനക്കൊരു ഭവനത്തെ പണിവാൻ ഞാൻ എന്തൊള്ളു. നിന്റെ ദാസന്റെ പ്രാർത്ഥനയേയും

അവൻെറ താഴ്മയായ അപേക്ഷയെയും കേൾക്കുന്നതിനുവേണ്ടിമാത്രം ഇതു പണിയപ്പെട്ടു.›› വലിപ്പത്തിലും അലങ്കാരത്തിലും ഭംഗിയിലും ഏററവും ഉന്നതതരമായിരുന്ന യെറുശ്ലേം ദേവാലയം നമ്മുടെ ദൈവത്തിൻെറ മഹിമയ്ക്കു മതിയാകാത്തതെങ്കിൽ നമ്മുടെ ആലയങ്ങളുടെ സ്ഥിതി പറയണമൊ- എന്നാലും നാം നമ്മുടെ ഹൃദയമാകുന്ന ആലയങ്ങളെ അലങ്കരിക്കയും നമ്മുടെ ശക്തിക്കുതക്കവണ്ണം പള്ളികളെ നല്ല മനസ്സോടും ഭക്തിയോടും ഉപയോഗിക്കയും ചെയ്യാൽ നമ്മുടെ പണിയുടെ അലങ്കാരക്കുറവൊ വലിപ്പക്കുറവൊ കൎത്താവു വിചാരിക്കയില്ല. ‹‹ആരെങ്കിലും ദൈവത്തിൻെറ ആലയത്തെ അശുദ്ധപ്പെടുത്തുന്നു എങ്കിൽ ദൈവം അവനെ നശിപ്പിക്കും. എന്തെന്നാൽ ദൈവത്തിൻെറ ആലയം ശുദ്ധമുള്ളതാകുന്നു. അതു നിങ്ങൾ തന്നെയാകുന്നു›› എന്ന ശ്ലീഹായും. പിതാവിനെ ആത്മാവിലും സത്യത്തിലും വന്ദിക്കണം- ഇപ്രകാരമുള്ള വന്ദനവുകാരെ ദൈവം നോക്കിപ്പാൎക്കുന്നു›› എന്ന നമ്മുടെ രക്ഷകനും കല്പിച്ചിരിക്കുന്നതുപൊലെ നമ്മെതന്നെ നാം ശുദ്ധമാക്കുന്നു എങ്കിൽ സ്വൎഗ്ഗങ്ങളിലും സ്വൎഗ്ഗങ്ങളുടെ സ്വൎഗ്ഗങ്ങളിലും അടങ്ങാത്തവൻ നമ്മിലും നമ്മുടെ ദോശപ്പെട്ട പള്ളികളിലും നിശ്ചയമായി വസിക്കും.

പള്ളികൾ ദൈവത്തിൻെറ ഭവനങ്ങൾ ആകുന്നു. അതുസത്യവിശ്വാസികൾക്കു ദൈവവചനം അറിയിപ്പാനും ദൈവനാമത്തെ വിളിച്ചു പ്രാൎത്ഥിപ്പാനും സ്തുതിപ്പാനും വിശുദ്ധ ക്രദാശകളുടെ അനുഷ്ഠാനത്തിനുമായി കല്പിക്കപ്പെട്ടിരിക്കുന്നു: ദൈവാരാധനയ്ക്കായി മാത്രം ഉള്ളതുകൊണ്ടും ദൈവത്തിൻെറ പ്രത്യേക കൃപയുടെ ആവസിപ്പ അതിൽ ഉള്ളതുകൊണ്ടും ദൈവഭവനം എന്നു വിളിക്കപ്പെടുന്നു ‹‹എൻെറ ഭവനം പ്രാൎത്ഥന ഭവനമെന്നു വിളിക്കപ്പെട്ടിരിക്കുന്നു. എന്നാൽ നിങ്ങൾ അതിനെ കള്ളന്മാരുടെ ഗുഹയാക്കിയിരിക്കുന്നു.›› ‹‹ദേവാലയത്തെകൊണ്ടു ആണയിടുന്നവൻ അതിനെകൊണ്ടും അതിൽ വസിക്കുന്നവനെ (ദൈവത്തെ) കൊണ്ടും ആണയിടുന്നു.›› ‹‹എൻെറ പിതാവിൻെറ ഭവനം കച്ചവടസ്ഥലമാകരുത››- ൟ വാക്യങ്ങളാൽ പള്ളി ദൈവത്തിൻെറ ഇരിപ്പിടവും സത്യവിശ്വാസികളുടെ ആരാധനസ്ഥലവും കൎത്താവിൻെറ കൃപയുടെവാസിപ്പും ആണെന്നു രക്ഷകൻതന്നെ നമ്മെ പഠിപ്പിക്കുന്നു-

യഹൊവായുടെ ഭവനമെന്നു ദാവീദും പ്രാൎത്ഥനാ ഭവനമെന്നു ദീൎഘദൎശിമാരും പലസ്ഥലങ്ങളിലും ദേവാലയത്തെ വിളിച്ചിരിക്കുന്നു. പഴമയിലും പുതുമയിലും ഉണ്ടായിരുന്ന ഭക്തർ തങ്ങളുടെ ആരാധനയ്ക്കും പ്രാൎത്ഥനയ്ക്കും ധ്യാനത്തിനും പള്ളിയെ ഉപയോഗിച്ചിരുന്നു. ‹‹ഞാൻ നിൻെറ ഭവനത്തിൽ പ്രവെശിക്കും ഞാൻ ശുദ്ധമുള്ള ആലയത്തിൽ വന്ദിക്കും›› (സങ്കി- ൫. ൭) അന്നാ രാവും പകലും ഉപവാസത്തോടും പ്രാൎത്ഥനയോടും ദേവാലയത്തിൽ കൎത്താവിനെ സേവിച്ചു. (ലൂ- ൨- ൩൭-) ചുങ്കക്കാരൻ പ്രാൎത്ഥിപ്പാൻ ദേവാലയത്തിലെക്കു പോയി നീതീകരിക്കപ്പെട്ടവനായി ഇറങ്ങിപൊന്നു. പത്രൊസും യോഹന്നാനും പ്രാൎത്ഥിപ്പാൻ ദേവാലയത്തിൽ പോകപതിവായിരുന്നു (നട

ല്പ ൩- ൧) അപ്പോസ്തോലന്മാർ എല്ലാവരും ദൈവത്തെ സ്തുതിച്ചും മഹത്വപ്പെടുത്തിയും കൊണ്ടു ദിവസംപ്രതി ദേവാലയത്തിൽ ഇരുന്നിരുന്നു. (നട- ൨- ൪൬) പൌലൂസും ദേവാലയത്തിൽ പ്രാൎത്ഥിക്കുമ്പോൾ ആത്മാവിൽ ആയി യെശുവിനോടു സംസാരിച്ചു (നട- ൨൨- ൧൭) പ്രാൎത്ഥിപ്പാൻ മാത്രമല്ല വിശുദ്ധ കൎമ്മങ്ങളായ കൂദാശകൾക്കും അപ്പൊസ്തോലർ പള്ളി ഉപയോഗപ്പെടുത്തിയിരുന്നു (൧ കൊറ ൧൧- ൨൦) പ്രസംഗത്തിനും പള്ളി പ്രധാനസ്ഥലമാക്കിയിരുന്നു (നട. ൧൩-൧൪) നീതിമാനായ യൌസെപ്പും വിശ്വാസികളുടെ പ്രശംസയായ വാഴ്ത്തപ്പെട്ട മാതാവും വന്ദിപ്പാനും പ്രാൎത്ഥിപ്പാനും ദേവാലയത്തിൽ പോകുന്നതു പതിവായിരുന്നു.

പള്ളിയെ നിസ്സാരമാക്കിയാലുള്ള അനുഭവം കൂടെ കേൾപ്പീൻ. "യഹോവാ ഇപ്രകാരം പറയുന്നു. നിങ്ങൾ എന്റെ ഭവനത്തെ ശൂന്യമായും കൂട്ടം കൂടാതെയും ഇട്ടിരിക്കുന്നു. എല്ലാവനും അവനവന്റെ സ്വന്തഭവനത്തിലെക്കു പൊകുന്നു. ൟ കാരണത്താൽ ആകാശങ്ങൾ നിങ്ങൾക്കു അടയ്ക്കപ്പെട്ടിരിക്കുന്നു. അവ നിങ്ങൾക്കു മഞ്ഞു തരുന്നില്ല. ഭൂമി തന്റെ ഫലങ്ങളെ പുറപ്പെടുവിക്കാതിരിപ്പാൻ വിരൊധിക്കപ്പെട്ടിരിക്കുന്നു. ഞാൻ ഭൂമിയിന്മെൽ ക്ഷാമത്തെ വരുത്തി. പൎവ്വതങ്ങളിന്മെലും ധാന്യത്തിന്മെലും വീഞ്ഞിന്മെലും എണ്ണയിന്മെലും ഭൂമി പുറപ്പെടുവിക്കുന്ന എല്ലാററിന്മെലും മനുഷ്യരുടെമെലും മൃഗങ്ങളുടെമെലും മനുഷ്യരുടെ കൈകളാൽ ചെയ്യപ്പെടുന്ന എല്ലാററിന്മെലും തന്നെ." (ഹാഗായി ൧- ൪ൻ- ൧൧)

നേരെമറിച്ചു പള്ളിആരാധനയിൽ നാം താല്പൎയ്യക്കാരായിരുന്നാൽ ചില വിശെഷ വാഗ്ദത്തങ്ങൾ കൎത്താവു നമുക്കു ഉടമ്പടി ചെയ്തിട്ടുണ്ടു ആയതു എന്തെന്നാൽ "നിങ്ങളിൽ രണ്ടോ മൂന്നോപേർ ഒരുമിച്ചു കൂടിയാൽ അവിടെ നിങ്ങളുടെ ഇടയിൽ ഞാൻ ഉണ്ടു" എന്നു തന്നെ പൈതലായ യെശുവിനെ അന്വെഷിച്ചുനടന്ന യൌസെപ്പും മാതാവും ദേവാലയത്തിൽ അവനെ കണ്ടെത്തിയതുപൊലെ നാമും പള്ളിയിൽ അന്വെഷിച്ചാൽ അവനെ കണ്ടെത്തും. കച്ചവടപീടികയിലൊ, മദ്യഷാപ്പിലൊ, വ്യഭിചാരിണിയുടെ ഭവനത്തൊ, വ്യാജം സംസാരിക്കുന്നവരുടെ കൂട്ടത്തിലൊ, ദൈവനാമം വൃഥാ എടുത്തു തന്നത്താൻ നീതീകരിക്കുന്ന "രക്ഷിക്കപ്പെട്ട"വരുടെ ഇടയിലൊ അന്വെഷിച്ചാൽ മിശിഹായെ കാണുകയില്ല.

ഇനി ദേവാലയത്തിൽ നാം യെശുവിനെ അന്വെഷിക്കെണ്ടതു എങ്ങനെ എന്നുകൂടെ ചിന്തിപ്പീൻ. ദേവാലയം വിശ്വാസികൾക്കും ഭക്തന്മാൎക്കും ആകുന്ന അതു ശുദ്ധമുള്ളതുമാകുന്നു. അതിലെക്കു പ്രവെശിക്കുന്നവർ ശുദ്ധതയൊടും നിൎമ്മലതയൊടും കൂടെയിരിക്കണം. യഹൂദന്മാർ തങ്ങളുടെ ആലയം പുറജാതികളുടെ പ്രവെശനത്താൽ അശുദ്ധപ്പെടുമെന്നു വിചാരിക്കതക്കവണ്ണം ശുദ്ധമായി വിചാരിച്ചിരുന്നു (നട ൨൧- ൨൭, ൨൮) രക്തവിലയായ ദ്രവ്യം ദേവാലയ ഭണ്ഡാരത്തിൽ ചേൎക്കുവാൻ അവർ സമ്മതിച്ചില്ല.

അപ്പൊസ്തൊലൻ പറയുന്നതു ക്രിസ്തുവും ബെലയാറും തമ്മിൽ എന്തു ചേർച്ചയുണ്ടു. വിശ്വാസിയും അവിശ്വാസിയും തമ്മിൽ എന്തുചേർച്ചയുണ്ടു. ദൈവത്തിന്റെ ആലയവും വിഗ്രഹങ്ങളും തമ്മിൽ എന്തു സംബന്ധം ഉണ്ടു. (൨ കൊറ ൬ അ ൧൫- ൧൬) "എന്റെ ശുദ്ധസ്ഥലത്തെ ഭക്തിപൂർവ്വം നീ ഭയപ്പെടുക" (ലെവ്യ ൧൯- ൩൦)

പള്ളിയിൽ ചെന്നാൽ നാം ഇരിക്കെണ്ടു ക്രമം ശ്ലെമ്മൊൻ ഇപ്രകാരം പറയുന്നു. "ദൈവഭവനത്തിൽ നീ പ്രവെശിക്കുമ്പൊൾ നിന്റെ പാദങ്ങളെ നീ സൂക്ഷിക്ക. കേൾപ്പാൻതക്കവണ്ണം അടുത്തചെല്ലുക. തങ്ങൾ ചെയ്യുന്ന ദൊഷങ്ങൾ ഇന്നതെന്നറിയാത്ത ഭോഷന്റെ ബലിയെക്കാൾ അനുസരണം നല്ലതാകുന്നു. ഒന്നും ക്രൂരതയായി നീ അവിടെ സംസാരിക്കരുത. ദൈവമുഖെന സംസാരിപ്പാൻ നിന്റെ ഹൃദയത്തെ നീ ഉയർത്തരുത." (പ്രസംഗകാരൻ ൫ അ ൧- ൨) ഇതിൽ നമ്മുടെ ദേഹവും അവയവങ്ങളും വചനവും മനസ്സും എല്ലാം നാം അടക്കി ഭക്തിയായി പെരുമാറണമെന്നു പഠിപ്പിക്കുന്നു. "ഏകആത്മാവിലും ഏക വായാലും ദൈവത്തെ മഹത്വപ്പെടുത്തണം" (റൊമ്മ ൧൫- ൬) "ശുദ്ധ ക്രുദാശകളിൽ ഭക്തിപൂർവ്വം സംബന്ധിക്കണം" (൧ കൊറ ൧൧- ൨൨) നമ്മുടെ ആവശ്യങ്ങളെ ദൈവത്തൊടു വിശ്വാസത്തൊടും ശരണത്തൊടും ചോദിക്കണം (൧ രാജാ ൮ അ ൩൧ മുതൽ) ഇങ്ങനെ നാം പ്രവൃത്തിക്കുന്നതായാൽ അവസാനം മേലിന്നടുത്ത ഉൗർശ്ലെമാകുന്ന നിത്യ ദേവാലയത്തിൽ നാം സന്തൊഷിപ്പാൻ ഇടവരും.

കടശ്ശി ഇത്ര ശുദ്ധമായ ആലയങ്ങളെ നാം സൂക്ഷിക്കെണ്ടതു എങ്ങനെയെന്നുകൂടെ പറഞ്ഞു നിർത്തുന്നു. ദൈവത്തിന്റെ മഹത്വത്തിനു തക്കവണ്ണം പള്ളികളെ മഹത്വീകരിപ്പാൻ നാം പ്രാപ്തരല്ല. എന്നാലും നമ്മുടെ ശക്തിക്കുതക്കവണ്ണം അവയെ നാം നന്നാക്കി ഇടണം. ദൈവഭക്തന്മാരായ യെഹൂദാ രാജാക്കന്മാർ അതാതുകാലം ദേവാലയത്തെ നന്നാക്കുവാൻ ചെയ്തശ്രമങ്ങളെ നാം വായിക്കുന്നുണ്ടല്ലൊ. യോവാശ ഹെസക്കിയാ യോശിയാ മുതലായ രാജാക്കന്മാർ ഈ വേലയിൽ തീക്ഷ്ണതയായി പ്രവൃത്തിച്ചു എന്ന രാജാക്കളുടെ പുസ്തകത്തിൽ നാം വായിക്കുന്നു. ദേവാലയത്തെ നന്നാക്കാത്തവരൊടു ഹാഗായിദീർഘദർശി പറയുന്നതു എന്തെന്നാൽ:— "കർത്താവു ഇപ്രകാരം പറയുന്നു. "ഈ ഭവനം നാശത്തിൽ ഇട്ടുംകൊണ്ടു നിങ്ങളുടെ അടയ്ക്കപ്പെട്ട വീടുകളിൽ വസിക്കുവാൻ സമയമായൊ. നിങ്ങൾ അധികംവിതച്ചു കുറച്ചുകൊയ്യുന്നു. നിങ്ങൾ ഭക്ഷിക്കുന്നു തൃപ്തിപ്പെടുന്നില്ല. നിങ്ങൾപാനംചെയ്യുന്നു അരും കുടിച്ചിട്ടില്ല. നിങ്ങൾവസ്ത്രംധരിക്കുന്നു ആരുംചൂടുപിടിക്കുന്നില്ല. സമ്പാദിക്കുന്നവൻ ദ്വാരങ്ങൾ ഉള്ള സഞ്ചിയിൽ സൂക്ഷിക്കുന്നു. പർവ്വതത്തിലെക്കു പൊയി തടികളെ കൊണ്ടുവന്ന ആലയത്തെ പണിവിൻ. അതിൽ ഞാൻ ഇഷ്ടപ്പെടുകയും മഹത്വപ്പെടുകയും ചെയ്യും." (ഹാഗായി ൧ അ ൪- ൯, ൮) അപ്പൊൾ ഓരൊ ക്രിസ്ത്യാനിയുടെ സ്വന്തഭവനങ്ങൾ നന്നാക്കിയിടുകയും ദൈവത്തിന്റെഭവനം ശൂന്യമാക്കിയിടുകയും ചെയ്താൽ ഭക്ഷിച്ചിട്ടും തൃപ്തിപ്പെടാതെയും കുടിച്ചിട്ടും കുടിക്കാതെ

യും ഉടുത്തിട്ടും ചൂടു പിടിക്കാതെയും സമ്പാദിച്ചിട്ടും ആദായപ്പെടാതെയും ഇരിക്കുന്നതുപൊലെയാണെന്ന അറിവീൻ. "ഞാൻ കാരകിൽ വൃക്ഷംകൊണ്ടുള്ള ഭവനത്തിലും ദൈവത്തിന്റെ പെട്ടി തിരശീലയിലും ഇരിക്കുന്നല്ലൊ എന്ന ഓൎത്തു ലജ്ജിക്കയും ഭയപ്പെടുകയും ചെയ്തു ദാവീദിനെപ്പൊലെ നിങ്ങൾ ലജ്ജിക്കുന്നില്ലയൊ, ഭയപ്പെടുന്നില്ലയൊ, നിങ്ങളുടെ ഭവനങ്ങൾക്കു അല്പം കേടു വന്നാൽ, നിങ്ങളുടെ കളപ്പുരകൾകൊ എരിത്തിലുകൾകൊ കെടുമതിഭവിച്ചാൽ നന്നാക്കുവാൻ നിങ്ങൾ എത്ര പ്രയാസപ്പെടുന്നു. നിത്യരക്ഷയുടെ വചനം ഘോഷിക്കപ്പെടുകയും കൎത്താവിനെ ബലികഴിക്കപ്പെടുകയും ചെയ്യുന്ന ആലയങ്ങൾ ചോൎന്നും നശിച്ചും കിടന്നാൽ അതിന്റെ ഉടമസ്ഥനായ ദൈവത്തിനു എന്തു വേദനയുണ്ടെന്ന ഓൎപ്പീൻ. നിങ്ങളുടെ ഭവനങ്ങളിൽ നല്ല സാമാനങ്ങൾ വേണമെന്ന നിങ്ങൾ ആഗ്രഹിക്കുന്നു. നല്ല ആഭരണങ്ങൾ, ഓട്ടുപാത്രങ്ങൾ കസെരകൾ മേശകൾ കട്ടിലുകൾ എന്നു വേണ്ടാ സകലവും അലങ്കാരമായിരിക്കണം. ദൈവത്തിന്റെ ഭവനങ്ങളിലെ ശീല വെഞ്ചനാതികളും ഉപകരണങ്ങളും വല്ലതും ആകട്ടെ എന്ന വച്ചാൻ അതിൽ പെരുമാറുന്ന കൎത്താവ മോശക്കാരനെന്ന നിങ്ങൾ വിചാരിക്കുന്നുവൊ.

അതിനാൽ നിങ്ങൾ സത്യ ക്രിസ്ത്യാനികൾ ആകുന്നു എങ്കിൽ, എല്ലാററിനെകാളും അധികം ദൈവത്തെ സ്നേഹിക്കണമെന്ന നിങ്ങൾ വിശ്വസിക്കുന്നു എങ്കിൽ, നിങ്ങളുടെ ഭവനങ്ങളെക്കാൾ അധികം ദൈവത്തിന്റെ ഭവനത്തെ സ്നേഹിപ്പീൻ, നന്നാക്കുവിൻ, അലങ്കരിപ്പീൻ, ൧ാമതായി നിങ്ങളുടെ ഹൃദയങ്ങളെ വെടിപ്പാക്കുവിൻ. രണ്ടാമതായി നിങ്ങളുടെ പള്ളികളെയും ശുദ്ധമാക്കുവിൻ. മൂന്നാമതായി നിങ്ങളുടെ സ്വന്തത്തെ വിചാരിപ്പീൻ.

പട്ടക്കാരും കൈക്കാരന്മാരുമായുള്ളോരെ! നിങ്ങൾ കലവറക്കാർ മാത്രമാണെന്ന ഓൎപ്പീൻ. ദൈവാലയം നിങ്ങൾക്കു കച്ചവടത്തിനല്ലെന്നു വിചാരിപ്പീൻ. ദൈവത്തിനുള്ളതു ദൈവത്തിനും കേസറിനുള്ളതു കേസറിനും കൊടുപ്പീൻ.



## പത്തൊമ്പതാം നൂററാണ്ടിലെ ബന്ധനസ്ഥലം.

ഇടത്തൂട്ടുകാർ എന്ന സംശയിക്കപ്പെട്ടവരെ പീഡിപ്പിക്കുന്നതിനു ൧൮-ം ൧൯-ം നൂററാണ്ടുകളിൽ റോമ്മാപാപ്പായുടെ കീഴുള്ള ചില രാജ്യങ്ങളിൽ ബന്ധനസ്ഥലങ്ങൾ ഏൎപ്പെടുത്തിയിരുന്ന എന്നും അവിടെ റോമ്മാവിശ്വാസത്തിൽ സംശയമൊ ഭിന്നിപ്പൊ ഉണ്ടെന്നു തോന്നുന്നവരെ ഇലൊം ക്രൂരവിധത്തിൽ ശിക്ഷിച്ചുവന്നു എന്നും ഉള്ള ചരിത്രസംഭവങ്ങൾ അറിഞ്ഞിട്ടില്ലാത്തവർ ചുരുക്കമാണല്ലൊ. പാപ്പായുടേയൊ മെത്രാന്റെയൊ വല്ല നിസ്സാരപാദ്രിയുടെയൊ കല്പനയെ കേൾക്കാതിരിക്കയൊ റോമ്മാസഭയിലെ ചട്ടങ്ങളെ അനുസരിക്കാതിരിക്കയൊ റോമ്മാസഭയ്ക്കു പുറമെയുള്ള ക്രിസ്തീയ സഭകളിൽ ഒന്നിൽ ചേൎന്നിരിക്കയൊ ചെയ്യുന്ന ആളുകളെ ഈ വക ബന്ധനസ്ഥലങ്ങളിൽ പിടിച്ചിട്ടു പട്ടിണിയിടുക, ദേഹോപദ്രവം ഏല്പിക്ക, കൊല്ലുക, ദഹിപ്പിക്ക മുതലായി ഇലോം നിൎദ്ദയമായ ക്രൂര കൃത്യങ്ങളെ പ്രവൃത്തിക്ക റോമ്മാ സഭയ്ക്കു പണ്ടു പതിവായിരുന്നു. ഈ നിഷ്ഠുര കൃത്യങ്ങൾ മിക്കവാറും ചെയ്തു വന്നവർ "നിന്റെ വലത്തുകവിളിൽ അടിച്ചാൽ ഇടത്തേതും കാണിച്ചുകൊടുക്ക" എന്നു കല്പിച്ച ആ

വലിയ താഴ്മശീലക്കാരനായിരുന്ന രക്ഷകന്റെ സ്ഥാനാപതികൾ എന്നു പുറമെയും സാക്ഷാൽ ആകല്ക്കുറുസായുടെ സ്ഥാനാപത്യം ഹൃദയത്തിലും വഹിച്ചിരുന്ന റോമ്മാ സഭയിലെ വൈദീകഗണങ്ങൾ ആയിരുന്നു. ഓരോകാലത്തെ പാപ്പാമാർ ഈ വക ദണ്ഡന സ്ഥലങ്ങളെ സഭ പരത്തുന്നതിൽ വിശുദ്ധ വേദത്തേയും ക്രിസ്തുവിന്റെ ശക്തിയേയുംകാൾ സാരമേറിയ ആയുധവും ദൈവത്താൽ നിയോഗിക്കപ്പെട്ടപ്രധാന മാൎഗ്ഗവുമായി വിചാരിക്കയും ദണ്ഡന സ്ഥലങ്ങളേയും അവയിലെ ക്രൂര ഉദ്യോഗസ്ഥന്മാരെയും വാഴ്ത്തുകളാലും പാശിയും എരിവും കേററിയും ഉത്സാഹിപ്പിക്കയും ചെയ്തിരുന്നു. യൂറോപ്പിൽ മാത്രമല്ല ഇന്ത്യായിൽ ഗോവയിലും ഒരുപ്രധാന ദണ്ഡനസ്ഥലം ഏൎപ്പെടുത്തി അനേകം ജീവനാശങ്ങൾ വരുത്തുകയുണ്ടായി. ൧൬-ം ൧൭-ം നൂററാണ്ടുകളിൽ മലങ്കര സുറിയാനിസഭയിൽ ഉണ്ടായിരുന്ന മാർ അബ്രാഹം, മാർ ശെമോൻ മുതലായ പല മെത്രാന്മാരും കടശി അന്ത്യോഖ്യായിൽനിന്നു നമ്മുടെ ത്രാണനത്തിനായി വന്ന മാർ അബ്ദുള്ളാ ഇഗ്നാത്യോസ പാത്രിയക്കീസുബാവായും ഈ ദണ്ഡനസ്ഥലത്തെ ക്രൂരശിക്ഷയ്ക്കു പാത്രങ്ങളായി തീൎന്നു.

എന്നാൽ കാലഭേദവും പരിഷ്കാരവും ലോകമെങ്ങും വന്നതോടുകൂടെ ദണ്ഡനസ്ഥലങ്ങൾ ലജ്ജാവഹങ്ങൾ ആയിപ്പോയതു മൂലം വൈദീകന്മാരുടെ മനസ്സിനു വിരോധമായിട്ടെങ്കിലും പൊൎത്തുഗാൽ ഗവൎമ്മെണ്ടു ദണ്ഡനസ്ഥലങ്ങളെ നിൎത്തിക്കളഞ്ഞു. മററു ഗവൎമ്മെണ്ടുകളെയും ബഹുജനങ്ങളേയും ശങ്കിച്ചിട്ടും ലജ്ജിച്ചിട്ടും ഇങ്ങനെ ചെയ്തു എന്നല്ലാതെ ആ ദുരാത്മാവു പത്തൊമ്പതാം ശതാബ്ദത്തിന്റെ അന്ത്യകാലമായിട്ടും റോമ്മാ ഉദ്യോഗസ്ഥന്മാരിൽ നിന്നും വൈദീകന്മാരിൽ നിന്നും നീങ്ങിയിട്ടില്ലെന്നു കാണുന്നതിൽ വ്യസനിക്കുന്നു.

സിലോൺ ഗോവാ മുതലായ സ്ഥലങ്ങളിലെ ലത്തീൻ സുറിയാനിക്കാരുടെ മേല്പട്ടക്കാരനായ മാർ അൽവാറീസ യൂലിയോസ മെത്രാപ്പോലീത്തായെക്കുറിച്ചു എല്ലാവൎക്കും ഏറക്കുറെ അറിവുണ്ടല്ലോ. ഇദ്ദേഹത്തിന്റെ സ്വദേശം പോൎത്തുഗാൽ ഗവൎമ്മെണ്ടിന്റെ ആധീനത്തിൽ ഇരിക്കുന്ന ഗോവയാകുന്നു. ഇദ്ദേഹം സ്ഥാനം പ്രാപിച്ചു സിലോൺ മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ച ശേഷം ൧൮൯൦-ൽ ഗോവയിൽ ചെന്നു സഭകളെ ഏൎപ്പെടുത്തി വരുമ്പോൾ ഒരു ദിവസം മാർ അൽവാറീസ മെത്രാപ്പോലീത്തായും മൂന്നു പട്ടക്കാരും അവരുടെ ആത്മീയ ചുമതലപ്രകാരം പ്രസംഗം നടത്തിക്കൊണ്ടിരിക്കുമ്പോൾ ഗോവാ ഗവൎമ്മെണ്ടിന്റെ കല്പനപ്രകാരം ബലമായി പിടിക്കപ്പെടുകയും മേല്പട്ടക്കാരന്റെയും പട്ടക്കാരുടെയും ഉടുപ്പു ധരിച്ചു പരസ്യമായി സഞ്ചരിച്ചു എന്നൊരു കുററം ആരോപിക്കപ്പെടുകയും ചെയ്തു. ഇതു ചെയ്തതു, ഗോവയിലെ ഗവൎണർ അവധിയിന്മേൽ പോകയും പകരം ഗോവയിലെ റോമ്മാമെത്രാപ്പോലീത്താ ഗവൎണരുടെ വേല നോക്കുകയും ചെയ്തുകൊണ്ടിരിക്കുമ്പോൾ മെത്രാൻഗവൎണരുടെ ആജ്ഞാപ്രകാരമായിരുന്നു. എന്നാൽ മാർ അൽവാറീസും പട്ടക്കാരും മജിസ്ട്രേട്ടു കോടതിയാൽ സ്വതന്ത്രന്മാരായി വിട്ടയക്കപ്പെട്ടു. അവൎക്കു ഈ വേഷങ്ങൾ ധരിപ്പാൻ സ്വാതന്ത്ര്യമുണ്ടെന്നും അതു കുററകരമായ പ്രവൃത്തിയല്ലെന്നും കൂടെ മജിസ്ട്രേട്ടു അഭിപ്രായപ്പെട്ടു.

അനന്തരം ഇവർ പിന്നെയും ആ ദേശങ്ങളിൽ താമസിക്കയും സഭ ഏൎപ്പെടുത്തുകയും പള്ളികൾ വല്ലിക്കയും ചെയ്തുകൊണ്ടിരുന്നു. കുറെ ദിവസങ്ങൾക്കുമുമ്പു തിരുനൽവേലി, കന്യാകുമാരി മുതലായ സ്ഥലങ്ങളിൽ അനേകം റോമ്മാക്കാർ റോമ്മാ മെത്രാന്മാരോടു മത്സരിക്കയും ലത്തീൻസുറിയാനി സഭാശാഖയോടു ചേരുകയും ചെയ്തു, വിവരം ഈ പത്രികകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ- ഫാദർ സോവാറീസ എന്ന നമ്മുടെ ഒരുപാദ്രിയുടെ ശ്രമം ഇതിൽ അല്പമല്ലായിരുന്നു. ഇദ്ദേഹത്തെ ഉപദ്രവിക്കുവാൻ റോമ്മാ മെത്രാന്മാൎക്കും സന്യാസികൾക്കും തപസ്സികൾക്കും വളരെ ആഗ്രഹമുണ്ടായിരുന്നു എങ്കിലും ബ്രിട്ടീഷ ഗവൎമ്മെണ്ടിന്റെ അധികാരമാകയാൽ ദുരാഗ്രഹം മനസ്സിൽ ഇരുന്നു കശുമ്പിക്കയല്ലാതെ നിവൃത്തിയില്ലാതായി. ആ സന്ദൎഭത്തിൽ അൽവാറീസ ഈ പുതിയസഭകളെ സന്ദൎശിക്കുന്നതിനു പുറപ്പെടുന്നപ്രകാരം കേൾക്കയും അദ്ദേഹത്തിന്റെ സഞ്ചാരം റോമ്മാസഭയ്ക്കു കുറെക്കൂടെ ഇടിവിനു ഹേതുവാകുമെന്നു ഭയപ്പെടുകയും ചെയ്തതിനാൽ മാർ അൽവാറീസിനെ ഗോവയിൽ തടഞ്ഞു കൊള്ളണമെന്നു തിരുനൽവേലിയിൽനിന്നു പിശാചിന്റെ ഒരുദൂതൻ ഗോവയിലെ ഒരുദൂതനു കമ്പി അടിക്കയുണ്ടായി. എങ്കിലും അതിനുമുമ്പെതന്നെ നമ്മുടെ മെത്രാൻ ഗോവവിട്ടു ബ്രിട്ടീഷ് അതൃത്തിയിൽ പ്രവേശിച്ചു പോയതുകൊണ്ടു അവരുടെ ഉദ്ദേശം സാധിച്ചില്ല. മാർ അൽവാറീസ സഞ്ചാരംകഴിച്ചു വീണ്ടും ഗോവയിൽ എത്തി താമസിച്ചു

വരുമ്പോൾ ഈകഴിഞ്ഞ ആഗസ്റ്റുമാസം ൧൯-ാനു വൈദികന്മാരുടെ ആലോചനപ്രകാരം ഗോവയിൽ അഡ്മിനിസ്ത്രാദോർ എന്ന ഉദ്യോഗസ്ഥന്റെ ആൾക്കാരു വന്നു ഒരു സമൻസു പോലും കൂടാതെ ഇദ്ദേഹത്തെ പിടിച്ചുവച്ച് മണിക്കൂറു നേരം ജെയിലിൽ താമസിപ്പിക്കയും അടുത്തദിവസം സ്ഥാനഉടുപ്പു ധരിച്ചു എന്ന ഫംക്തിന്മേൽ തന്നെ കലിറാകു ചെയ്കയും ചെയ്തു. ഈ പ്രാവശ്യവും തദ്ദേശമജിസ്ത്രേട്ടു മാർ അൽവാറീസിനെ നിരപരാധിയായി വിട്ടയച്ചു. ഇതുംകൊണ്ടും വൈദികഗണങ്ങൾ തൃപ്തിപ്പെടാതെ പിന്നെയും മേല്പറഞ്ഞ ഉദ്യോഗസ്ഥനെ സ്വാധീനപ്പെടുത്തി മാർ അൽവാറീസിനെ വീണ്ടും പിടിച്ചു. പണ്ടു കല്ക്കത്തായിൽ സുറാജദൌള എന്നൊരു ക്രൂരരാജാവു വെള്ളക്കാരോടു ചെയ്തതു പോലെ "ഒരു ബ്ലാക്കു ഹോവുലിൽ" (ശ്വാസം കേറാത്ത ഇരുട്ടുമുറി) ഇട്ടു പീഡിപ്പിച്ചു. അദ്ദേഹത്തിന്റെ വസ്ത്രങ്ങളെ ബലത്താൽ ഊരി കളസവും കൽമീസും മാത്രം ധരിപ്പിച്ചു നഗരവീഥിയിൽ പരസ്യമായി നടത്തിക്കൊണ്ടുപോയി അപമാനിച്ചു. കടശി ഈ പ്രാവശ്യവും മജിസ്ത്രേട്ടു വിട്ടയച്ചു.

ഈ സന്ദർഭത്തിൽ മെത്രാപ്പോലീത്തായെ ജാമ്യം എടുക്കുവാനും തനിക്കു വേണ്ടി വ്യവഹാരം നടത്തുവാനും അപേക്ഷയും ഫീസും കൂടാതെ ഒരു വക്കീൽ ഹാജരായി. ഈ വക്കീൽ പോർത്തുഗാൽ രാജാവിനാൽ സ്ഥാനചിഹ്നങ്ങൾ നല്കപ്പെട്ട ഒരുമഹാൻ ആയിരുന്നിട്ടും ഇടത്തുട്ടുകാരനെ സഹായിപ്പാൻ പുറപ്പെട്ടു എന്നുള്ള ഏക കാരണത്തിന്മേൽ അദ്ദേഹത്തെയും പിടിച്ചു ജെയിലിൽ വച്ചു ഉപദ്രവിക്കയും മജിസ്ത്രേട്ടു വിട്ടയക്കയും ചെയ്തു. ഈ അകൃത്യങ്ങൾ ഒക്കെയും മിശിഹായുടെ പിൻഗാമികൾ എന്നു പറഞ്ഞു കുഞ്ഞാടിന്റെ വേഷവും ചെന്നായുടെ ആത്മാവും ധരിച്ചിരിക്കുന്ന ഗോവയിലെ റൊമ്മാ വൈദികന്മാരുടെ ദുരാലോചന ഫലങ്ങളാണെന്നു ഗോവക്കാരൊക്കെ സംസാരിക്കുന്നു.

ഗോവയിലും ബൊമ്പായിലുമുള്ള പ്രധാനപത്രങ്ങൾ എല്ലാം മാർ അൽവാറീസിന്റെ ഭാഗം പിടിച്ചു പ്രസംഗിക്കുന്നു. സിലോണിലെ ലത്തീൻസുറിയാനിക്കാർ ഒരു മഹായോഗം കൂടി പോർത്തുഗാൽ രാജാവിനു ഹർജി അയച്ചിരിക്കുന്നു. ഇതിനെപ്പററി വ്യവഹരിച്ചു പരിഹാരം ഉണ്ടാക്കുവാൻ ഇവർ നിശ്ചയം ചെയ്തിട്ടും ഉണ്ടു. മാർ അൽവാറീസിന്റെ മേല്പട്ട സ്ഥാനത്തിന്റെ അന്തസ്സിനെ പിൻ താങ്ങുന്നതിനു വേണ്ട ശ്രമം ചെയ്യണമെന്നുള്ള അപേക്ഷയോടു കൂടെ സിലോൺ ക്രിസ്ത്യാനികൾ മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു എഴുത്തും അപേക്ഷകളും റിപോട്ടുകൾസഹിതം അയച്ചിട്ടുണ്ടു. മിശിഹായും തന്റെ സഭയുംവേണ്ടി ഇതല്ല ഇതിലും അധികം അപമാനങ്ങളും പീഡകളും സഹിപ്പാൻ താൻ തയ്യാറാണെന്നു മാർ അൽവാറീസ മെത്രാപ്പോലീത്താ അവർകൾ അറിയിച്ചിരിക്കുന്നു. ഇദ്ദേഹത്തിന്റെ ധീരതയും സഹന സ്വഭാവവും പ്രശംസനീയംതന്നെ.

പരിഷ്കാരം ഭൂമിയിൽ എങ്ങും നിറഞ്ഞിരിക്കുന്ന ഈ പത്തൊമ്പതാം നൂററാണ്ടിന്റെ അന്ത്യകാലമായിട്ടും റോമ്മാ വൈദികന്മാർ ൧൬-ാം നൂററാണ്ടിലെ അന്ധകാരത്തെ ഉപേക്ഷിക്കയില്ലന്നു കാണുന്നതു ആശ്ചര്യംതന്നെ. നാം ബ്രിട്ടീഷ അധികാരത്തിൻകീഴു ഇരിക്കുന്നതു എത്രഭാഗ്യം. പോർത്തുഗാൽ ഗവർമ്മെണ്ടൊ മററു റോമ്മാ രാജാക്കന്മാരൊ ഇവിടെ മേലധികാരം വഹിച്ചിരുന്നുവെങ്കിൽ ഈനാട്ടിലെ കൊവെന്തകളും സന്യാസമഠങ്ങളും സുറിയാനിക്കാരുടെ ജെയിലുകൾആയി ഭവിച്ചേനെ. ഹാ! വിക്ടോറിയാ ചക്രവർത്തിനി ദീർഘായുസ്സോടിരിക്കട്ടെ. ഇംഗ്ലീഷ മേൽക്കോയ്മ എന്നും സ്ഥിരപ്പെട്ടിരിക്കട്ടെ. സുറിയാനി വായനക്കാരാ, റോമ്മാ ചെന്നായ്ക്കളുടെ വായിൽനിന്നും വാളിൽനിന്നും നമ്മെ വിടുവിച്ചിരിക്കുന്ന ബ്രിട്ടീഷ് ഗവർമ്മെണ്ടിനു വേണ്ടി പ്രാർത്ഥിക്ക.

## വിവാഹം. (തുടൎച്ച)

൭. മിശിഹാതമ്പുരാൻ പഴയനിയമത്തെയും അതിലെ ഗൂഢാൎത്ഥങ്ങളെയും ഏവക്കും തെളിവാക്കിയിരിക്കുന്നതല്ലാതെ അതിനെ നീക്കം ചെയ്തിട്ടില്ലന്നു കാണിക്കുന്നു. മത്തായി ൫.൨൮-ൽ 'ഞാനൊ നിങ്ങളൊടരുളുന്നു- മോഹിപ്പാനായി ഒരുസ്ത്രീയെ നോക്കുന്നവൻ എല്ലാം അവളെ ഹൃദയം കൊണ്ടു വ്യഭിചരിച്ചു കഴിഞ്ഞുഎന്നു പഴയ കല്പനയുടെ അഗാധജ്ഞാനം വെളിക്കു വരുത്തിയിരിക്കുന്നു. ന്യായമായ വിവാഹ

ത്തിൽ ഇരിക്കുന്നവനും വിവാഹം വെടിഞ്ഞവനും ഏഴാമതായി ഇതുകല്പനയെ ഉള്ളവണ്ണം വഹിക്കണം. നീതിമാനായ യോബ് തന്റെ കണ്ണിനോടു ഉഭയസമ്മതം ചെയ്തു ഹൃദയത്തെ കണ്ണുകളുടെ വിട്ടുകൊടുക്കാതെയും ദൈവമുമ്പാകെ വിശുദ്ധജീവിതമായി ജീവിച്ചുവണ്ണം ദൈവഭക്തർ ജീവിച്ചെ മതിയാവു. യോബ് ൩൧. ൧. ൭. നോക്കുക. ദോഷത്തെ വിട്ടകലുന്ന ശീലഗുണം ഒരു അല്മായക്കാരനെക്കാൾ ഒരു സന്ന്യപട്ടക്കാരനിൽ ഇരിക്കണം.

൫. എന്നാൽ പുനർവിവാഹം ഒരുപട്ടക്കാരനെ ഒരിക്കലും സ്വർഗ്ഗരാജ്യത്തിന്നു തടയുന്നില്ല. വിശുദ്ധ രഹസ്യങ്ങളിൽ അതിൻ കടന്നു അദായ്ക്കു ബലിപീഠത്തിങ്കലടുത്തു ശുശ്രൂഷിപ്പാൻ ഈ നിലയിൽ അവൻ തിന്ന് പ്രവൃത്തിക്കരുതെന്നേയുള്ളു. അസ്സൂയയോ രാഗാദികളോ ഒരു പട്ടക്കാരന്റെ പുനർവിവാഹത്തെ താഴ്ത്തുന്നതല്ലെ. പൂർവ്വ സഭയിലെ ആചാര്യനാകട്ടെ പുതിയനിയമത്തിന്റെ കലവറസ്ഥാനിയായ സന്ന്യപുരോഹിതനാകട്ടെ തന്റെ ദൈവത്തിന്നു അവൻ പരിശുദ്ധനാകുന്നു. ദൈവത്തിനു നല്ലവർ എല്ലാം തിരുമക്കളെന്നിരിക്കിലും രാജകുലവും ആചാര്യകുലവും വിശുദ്ധജനവും എന്നിങ്ങനെ ക്ലാസു തിരിക്കുന്ന പ്രത്യേകക്കൂട്ടങ്ങളുണ്ടല്ലോ. അതിൽ പഴയനിയമകാലത്തെ ആചാര്യന്റെ മേലുള്ള നിബന്ധന ലേവ്യകവിവരണയിൽ കണ്ടുവെല്ലോ. എന്നാൽ പുതുനിയമ കലവറസ്ഥാനിയുടെ മേലുള്ള നിബന്ധന, അവൻ സ്ത്രീയെ തൊടരുതു, മോഹിപ്പാനായി സ്ത്രീയെ നോക്കരുത, ഏകഭാര്യയുടെ ഭർത്താവായിരിക്കണം, വിധവയെ എടുക്കരുത, കുറപറയത്തക്ക ഒരു സ്ത്രീയെയും അവൻ ഭാര്യയാക്കരുതു, നല്ല സാക്ഷിയുള്ളവനായിരിക്കണം, വിരോധിക്കു പൊല്ലും കാരണം പറവാൻ യാതൊരു ദുഷ്കീർത്തിയും അവനിൽ ഇരിക്കരുതു. ദൈവസന്നിധിയിൽ നല്ലമനോസാക്ഷിയുള്ളവനായിരിക്കണം, ഇത്യാദികളത്രെ.

൬. ഈ വിധമൊന്നും മശിഹാതമ്പുരാൻ കല്പിച്ചിട്ടില്ലല്ലോ വിശുദ്ധ: പൌലൊസ മുതലായവർ കല്പിച്ചതല്ലയൊ എന്നു നീ പറയരുതു. “നിങ്ങളെ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു” എന്നുള്ള തിരുമൊഴിയുടെ താല്പര്യം അറിഞ്ഞുകൊൾക. ഇനിക്ക ഏകഭാര്യയുടെ ഭർത്താവായിരിപ്പാൻ കഴികയില്ല, ഭാര്യ മരിച്ചനന്തരവും പുനർ ഭാര്യ വയ്ക്കണം എന്നു വിചാരിക്കുന്നു എങ്കിൽ നീ പിഴയ്ക്കുന്നില്ല. ൧ കൊറി ൭. ൩൯. (ബലഹീന്മാരാൻ) “കർത്താവിൽമാത്രം” നീ വിവാഹം ചെയ്ക. പരിശുദ്ധ രഹസ്യങ്ങളിൽ ശുശ്രൂഷിപ്പാൻ മാത്രം നീ പ്രവെശിക്കരുതു. അതു ദൈവമത്സരമാകുന്നു. ഒരു മേല്പട്ടക്കാരനോ ഒരു പട്ടക്കാരനോ ഒരു ഇടവകക്കാരനോ എന്നോടു നോക്കിയാൽ ഒന്നും പറകയില്ലന്നു. മറ്റും ജയിച്ചു തട്ടിൽകയറി പ്രസംഗിക്കരുതെ. ഈ കുടുക്കിൽ വീണുപോയ നിന്നെ രക്ഷിപ്പാൻ മശിഹാതമ്പുരാൻ ഒരു ഭാഗമായും വൈരിയായ പിശാചു ഒരു വഴിയായും നിന്നോടു വാദിക്കുന്നുണ്ടു. ൧ മൊശ. ൬. ൩. എന്റെ ആത്മാവു എല്ലായ്പ്പോഴും വാദിച്ചിരിക്കയില്ല എന്തെന്നാൽ അവൻ ജഡം തന്നെ എന്നു കർത്താവു നിശ്ചയിച്ചു നിന

ക്കു ഒരുകാലം കുറിച്ചുപൊയിരിക്കയാൽ നിന്റെ മനൊസാക്ഷിയെ ഒ
രു പ്രസംഗകാരനായി നിന്റെകൂടെ താൻ നിയമിച്ചിരിക്കുന്നു- "സ
ത്യമുള്ള ഇണയാളി" നീ എവിടെ പൊകുമ്പൊഴും ഏതു പ്രവൃത്തിക്കു
മ്പൊഴും അതതിടങ്ങിടെ മുമ്പുപിമ്പു വിടാതെ നിന്നൊടു പ്രസംഗിക്കുന്ന
ഈ പ്രസംഗിയുടെ ഉത്തമ ഗുണദോഷം അഗണ്യമാകരുതെ- നി
ന്നെ വിളിക്കയും വെലയ്ക്കു നിയമിക്കയും ചെയ്തിട്ടുള്ള പരമ ഉടയക്കാര
നും നിനക്കും തമ്മിലാണു സംഗതി നെരിട്ടിരിക്കുന്നതു- ലൊകർ എ
ന്തും പറകയും വിധിക്കയും ചെയ്യട്ടെ-

൧൦- മത്സരം ലക്ഷണംപറയുന്ന പാപംപൊലെയും ശഠത അ
ന്യായംപൊലെയും വിഗ്രഹാരാധനംപൊലെയും ആകുന്നു- നീ കൎത്താ
വിന്റെ വചനത്തെ തള്ളിക്കളകകൊണ്ടു അവൻ നിന്നെയും രാജാവായി
രിക്കുന്നതിൽനിന്നു തള്ളിയിരിക്കുന്നു- ൧ ശമുവെൽ ൧൫. ൨൩. നീ ക
ൎത്താവിന്റെ വചനത്തെ തള്ളി. കൎത്താവു നീ ഇസ്രായെലിന്മെൽ
രാജാവായിരിക്കാതവണ്ണം നിന്നെയും തള്ളിയിരിക്കുന്നു- ൨൬- ഇസ്രാ
യെലിന്റെ ശക്തിയാകുന്നവൻ വ്യാജം പറകയില്ല പശ്ചാത്താപ
പ്പെടുകയുമില്ല, പശ്ചാത്താപപ്പെടുവാൻ അവൻ ഒരു മനുഷ്യനല്ല-
൨൯- ഈ കല്പന ആരൊടാണു- കല്പന മറുത്തവനൊടു തന്നെ- നി
ന്നൊടു വല്ല അംശവും സംബന്ധിക്കുന്നുണ്ടൊ എന്നു നന്നായി ആലൊ
ചിക്ക- രാവിലെ മുഖ്ഷുകൂട്ടപ്പെട്ടിരിക്കുന്നു- ശാബത്തിൽവീണ്ടും രാജയൊഗ്യ
ഗം നടത്തിയെല്ലൊ എന്നു നീ നിന്റെ ഉള്ളിൽപറയും- ദൈവം അ
വനെ വിട്ടുമാറി. നീ പുനൎവിവാഹം ചെയ്യുമ്പൊൾ ദൈവം നിന്നെ
വിട്ടുമാറിയില്ല- അനുവാദവും വെണ്ടാ സമ്മതവും വെണ്ടാ എന്നു നിഷെ
ധിച്ചു ൧ ശമുവെൽ ൧൩-ാം "അവൻ തന്നെ ഹൊമബലിയെ
കഴിക്കയും ചെയ്തു" എന്നു എഴുതിയിരിക്കുംവണ്ണം നീ പരിശുദ്ധ രഹ
സ്യം ശുശ്രൂഷിപ്പാൻ അറപ്പതിനു മാത്രം തന്നെ ദൈവം നിന്നെ വിട്ടു
മാറി- ഇപ്പൊൾ നിന്നെ നടത്തുന്ന ആത്മാവു ഹവ്വാ ഉണ്ടാ കനിതിന്ന
നന്തരം ആദാം ബാവായുടെ മുമ്പിൽ എത്തി നടിച്ച പ്രകൃതത്തിലല്ല
യൊ. പട്ടത്വം നീങ്ങിപ്പൊയി ദൈവവും വിട്ടുമാറിട്ടും വീണ്ടും ഞാനി
താ പട്ടത്വം ശുശ്രൂഷിക്കുന്നു എന്നു വെഷംകാണിച്ചു മാനം എടുക്കുന്നതി
നെക്കാൾ കൎത്താവിൻമുമ്പാകെ വിനയപ്പെട്ടു എടുത്തെ മതിയാവു എ
ന്നു വന്നുകൂടിയിരിക്കുന്ന കുറിപ്പു സന്തൊഷത്തൊടു ചുമന്നും നെൎവഴി
യെ സ്വൎഗ്ഗഭാഗ്യം കൈവശമാക്കുന്നതല്ലയൊ ഭാഗ്യം. ദ്രവ്യത്തെ വാ
ങ്ങുന്നതിനും വസ്ത്രങ്ങളെയും ഒലിവു തൊട്ടങ്ങളെയും മുന്തിരി തൊട്ടങ്ങ
ളെയും ആടുമാടുകളെയും വെലക്കാരെയും വെലക്കാരികളെയും സമ്പാ
ദിക്കുന്നതിനും സമയം ആകുന്നുവൊ?. ൨ രാജാ- ൫- ൨൬- ദൈവദീഷ്ട
ശിയുടെ കൺമറഞ്ഞു നയമാന്റെ സമ്മാനത്തെ കൈക്കലാക്കിയതു മി
ട്ടകായി തീരുമെന്നു ഗെഹാസി വിചാരിച്ചതു അവസാനിച്ചതു എങ്ങി
നെ?. ഇതൊന്നും കെട്ടുകഥകളല്ലെന്നു ബൊദ്ധ്യം വരണമെങ്കിൽ വിശു
ദ്ധാത്മാവു തുണയായിരിക്കണം.

൧൧. പഴയ ദൈവാലയത്തിലെപ്പൊലെ ഒരു ശുശ്രൂഷയും ആ

ഛായ്യുസ്ഥാനവും ബലിയും പുതിയനിയമ കാലത്തിലില്ലന്നു നീയും മ
റ്റു ചിലരും വിചാരിച്ചേക്കാം. ലേവി ൨൧- ൬- അവർ തങ്ങളുടെ
ദൈവത്തിന്റെ നാമത്തെ അശുദ്ധിയാക്കാതെ തങ്ങളുടെ ദൈവത്തി
ന്നു ശുദ്ധിയുള്ളവരായിരിക്കണം. കൎത്താവിന്റെ ദഹന ബലികളെന്ന
തങ്ങളുടെ ദൈവത്തിന്റെ അപ്പത്തെ അവർ നിവേദിക്കുന്നു. ദൈവ
ത്തിന്റെ അപ്പത്തെ നിവേദിക്കുന്നവരല്ലയൊ ഇപ്പൊഴത്തെ ആളുക
ളും. അക്കാലത്തെ അപ്പത്തെ നിവേദിക്കുന്നവരേക്കാൾ ഈകാലത്തെ
അപ്പത്തെ നിവേദിക്കുന്നവൎക്കു വിലക്കൂടുമൊ കുറയുമൊ എന്നു നിഷ്പ്രേ
ഷിയായി ചിന്തിക്ക. ആടുകളേയും മറ്റും അറുത്തു പൂജിക്കുന്നവരെന്നു
പറയാതെ അപ്പത്തെ നിവേദിക്കുന്നവർ എന്നല്ലാ ദൈവത്തിന്റെ
അപ്പത്തെ നിവേദിക്കുന്നവരെന്നു പറഞ്ഞിട്ടുള്ളതു നന്നായി ഓൎത്തുകൊ
ൾക യോഹ- ൬- ൩൩- ദൈവത്തിന്റെ അപ്പം എന്നതു സ്വൎഗ്ഗത്തി
ൽനിന്നു ഇറങ്ങിവന്നു ലോകത്തിന്നു ജീവനെ കൊടുക്കുന്നതാകുന്നു എ
ന്നും ൩൫.ലും ൪൮-ലും ഞാൻ ജീവന്റെ അപ്പമാകുന്നു എന്നും കൎത്താ
വു പരിഭാഷയാക്കിയിരിക്കുന്നു. വീണ്ടും ൧ പത്രോസ ൨- ൫- നിങ്ങളും
ജീവനുള്ള കല്ലുകൾപോലെ ആത്മീകഗൃഹമായി മശിഹാതമ്പുരാൻ മൂ
ലം ദൈവത്തിന്നു പ്രസാദമുള്ള ആത്മീക ബലികളെ കഴിപ്പാൻ തക്ക
വിശുദ്ധ പുരോഹിത കുലമായി പണിയിക്കപ്പെട്ടുകൊൾവീൻ. ഇവി
ടെ ആത്മീക ഗൃഹവും ആത്മീക ബലികളും വിശുദ്ധ പുരോഹിത കുല
വും ഉണ്ടെന്നു സ്പഷ്ടമെ കാണിച്ചിരിക്കുന്നു. വിശുദ്ധ പുരോഹിത കുലം
വേണ്ടാ എന്നും കണ്ട ജാതിനടന്നു പട്ടത്വശുശ്രൂഷിച്ചാൽ മതിയാകുമെ
ന്നും ദൈവമക്കൾക്കു സമ്മതിക്കാമൊ പരമാൎത്ഥം പറവീൻ. ശാവൂൽ
ലംഘനക്കാരനായനന്തരം രാജ്യദ്യോഗം നടത്തിവന്നിട്ടും അദ്ദേഹം
രാജാവല്ലന്നു ശമുവേലും അവനെ ചെന്നുവരുംമാത്രം പറയുന്നു- ൧ശ
മുവേൽ ൧൫- ൩൫- ശമുവേൽ തന്റെ മരണനാൾ വരെ ശാവൂലിനെ
കാണ്മാൻ പോയില്ല എങ്കിലും ശമുവേൽ ശാവൂലിനെക്കുറിച്ചു വിലാപി
ച്ചു. കൎത്താവും ശാവൂലിനെ ഇസ്രായേലിന്മേൽ രാജാവാക്കിയതു കൊ
ണ്ടു പശ്ചാത്താപപ്പെട്ടു. ഏശാവു മൂപ്പുപേക്ഷിച്ചതും പായസം അനു
ഭവിച്ചതും വിനോദശേഖരമായി തീൎന്നില്ലല്ലൊ. ഈ വക പരമാൎത്ഥ
ങ്ങൾ പറവാൻ അഹ്തയുള്ളവർ ഏവരും മുഖസ്തുതിയും മൌനവ്രത
വും അനുഷ്ഠിക്കാതെ ശരിയായി പറഞ്ഞുകൊൾവീൻ. അങ്ങിനെതെളി
വായി പറഞ്ഞില്ലങ്കിൽ വിഷമമുണ്ടൊ? സങ്കീ ൫൦- ൧൮-നീ ഒരു കള്ള
നെ കണ്ടാൽ അവനെ സമ്മതിക്കുന്നു- നിന്റെ പങ്കു വ്യഭിചാരികളോ
ടുംകൂടെ ഉണ്ടു- ദൈവമക്കൾ ഈവകക്കാരെ കൂട്ടുപിടിക്കയില്ല.

൧൮. നീ ഭാൎയ്യയിൽനിന്നു അഴിഞ്ഞിരിക്കുന്നുവൊ ഭാൎയ്യയെ അ
ന്വെഷിക്കരുതു- ൧കോറി-൭-൨൭- ഈകല്പനയുടെ താല്പൎയ്യമെന്തു? വി
വാഹം വെടിഞ്ഞിരിപ്പാൻ കഴികയില്ലാ, ബലിപീഠത്തിന്നു ചേൎന്നു വ
രികയും വേണം എന്നായിരിക്കുമൊ?- ശാവൂലിനെയൊ ഗഹാസ്സിയേ
യൊ ഏശാവിനെയൊ ആരും സ്വയം പ്രവൃത്തിപ്പാൻ കൈക്കു പിടി
ച്ചില്ല- അതിന്മണ്ണം സ്വയംപ്രവൃത്തിക്കാരെ ആരും കൈക്കുപിടിക്കുന്നി

ല്ല- പലരും ചെന്നു സന്തോഷിച്ചുമെ പറയുന്നുള്ളു- അപകടമൊന്നും കാണുന്നില്ല- മിടുക്കായിപോയി, ജയിച്ചുപോയി, തരംതന്നെ എന്നു ഉള്ളിൽ പുഞ്ചിരിയോടു പറയുന്നു- ൧- കർത്താവു പശ്ചാത്താപപ്പെട്ടുന്നു- ൨.ശമുവേൽ വിലാപിക്കുന്നു- ൩-യാക്കോബ അനുഗ്രഹം വാങ്ങുന്നു- ൪. ഇസ്രായേൽ ജനം ദൈവം വിട്ടുമാറിയ രാജാവിനെ പിന്തുടൎന്നു വലയുന്നു- ഇതെല്ലാം എപ്പോൾ നേരെവരും- ഒരു പുനൎവിവാഹം ആയാലും പകലിലല്ലാ രാത്രിയിൽ വേണ്ടി വന്നതും അനുവദിക്കപ്പെട്ട ദിവസംപോരാ വെള്ളിയാഴ്ചയുടെ പാതിരാവിനു വേണമെന്നു വന്നതും അടവുള്ള പള്ളിവേണ്ടാ തുറന്തരിശായപള്ളി വേണമെന്നായും പള്ളിസ്ഥാനികളാരും അറിയേണ്ടാ ഒരു കശീശാ മാത്രം മതിയെന്നു വന്നതും പള്ളിവരുമാനങ്ങളൊന്നുമെവേണ്ടാ കയ്യൊപ്പും പേരെഴുത്തും വേണ്ടാ എന്നു വന്നതും അല്പശില്പമായ ഒരുപ്രവൃത്തിയാണൊ- ഇതിന്റെ ശേഷമല്ലയൊ ബലിപീഠം ചേരരുതെന്നുള്ള തിട്ടൂരം എത്തുന്നതു- ആരും കൈക്കു പിടിക്കേണ്ടാ, പരമാൎത്ഥവും സൂക്ഷ്മമായി പറയേണ്ടാ, രാജ്യഭാരം ഉറച്ചിരിക്കുന്ന ദാവീദിന്റെ പിന്നാലെ ബദ്ധപ്പെടട്ടെ- എന്നാൽ ദാവീദ ആര?- ജ൧൦ (തുടരും)



## ഒരു കൃത്തിപ്പു.

മിഷ്യനരിമാർ വളരെക്കാലം നാട്ടിൽ പഴകിയാലും മുൻവിധി നീങ്ങുന്നതു എളുപ്പമല്ലന്നു അനുഭവംകൊണ്ടു അനുമാനിക്കേണ്ടി വന്നിരിക്കുന്നു. പഴമപരിചയമുള്ള മിഷ്യനരി വല്ലതും എഴുതുകയൊ പ്രസിദ്ധപ്പെടുത്തുകയൊ ചെയ്യുമ്പോൾ അന്യദേശക്കാർ അധികം വിശ്വസിക്കുവാനും അതുമൂലം തെറ്റായധാരണം വൎദ്ധിക്കുവാനും എളുപ്പമുണ്ടല്ലൊ. ഇത്രയും പറഞ്ഞതു ഈനാട്ടിലെ പഴമപരിചയമുള്ള ഒരുമിഷ്യനരിയായ റെവറന്റു റിച്ചാർഡ സായ്പു അവൎകൾ മിഷ്യനരി ഇന്റലിജൻസർ എന്ന പത്രികയിലും ഡയോസിസൻ റെക്കാൎഡ എന്ന പത്രികയിലും ഈയിടെ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന രണ്ടു ലേഖനങ്ങളിൽ പ്രദൎശിപ്പിച്ചിരിക്കുന്ന അബദ്ധങ്ങളെ കണ്ടിട്ടുകൊണ്ടാണ്.

ഇത്രയും എഴുതിയപ്പോൾ ഒരു കാൎയ്യം ഓൎത്തു. വല്ലതും പറഞ്ഞാൽ മിഷ്യൻസിമ്മനാരിയിൽ പഠിച്ചസ്ഥിതിക്കു നാം നന്ദികെട്ടവനെന്നു പറഞ്ഞേക്കുമെല്ലൊ. പ്രത്യേകം സായ്പു അവൎകൾ നമ്മുടെ ഒരു ഗുരുഭൂതൻകൂടെ ആയിരിക്കുന്ന സ്ഥിതിക്കു കൃതഘ്നൻ എന്ന ആക്ഷേപം ആച്ചുഡീക്കന്മാരുടെയൊ പാദ്രിമാരുടെയൊ പ്രസംഗങ്ങളിൽ പുറപ്പെടുവിപ്പാൻ എളുപ്പമുണ്ടു. ഏതെങ്കിലും ആകട്ടെ. മനസ്സിൽതോന്നിയ പരമാൎത്ഥം പറകതന്നെ. ഇംഗ്ലീഷുകാൎക്കു നന്ദിയില്ലാത്തവനെന്നു തോന്നിയാലും കൎത്താവിൽ നമ്മെ ജനിപ്പിച്ച സഭയ്ക്കും നമ്മുടെ നെറ്റിമേൽ പ്രകാശിക്കുന്ന സ്ലീബായിക്കും നമ്മെ അഭിഷേകംചെയ്ത മൂറോനും വിശ്വസ്ഥനും നന്ദിയുള്ളവനും ആകുമല്ലൊ എന്നുള്ളവിചാരം നമ്മുടെ ഭയത്തെ നീക്കുന്നു.

ഇനി പറവാൻ ആരംഭിച്ചതു പറയട്ടെ. ഇൻറലിജൻസറിൽ സുറിയാനിസഭയുടെ ചില പഴയ ചരിത്രങ്ങളും മിഷ്യനരിമാരുമായുണ്ടായ ഭിന്നിപ്പുമാണ പ്രസ്താവിച്ചിരിക്കുന്നതു. ഇതിൽ വേൎപിരിവിനെ സംബന്ധിച്ചു മുമ്പിൽ ഇടവകപത്രികയും മലയാളമിത്രവും തമ്മിൽ തൎക്കിച്ചുതീൎന്ന അബദ്ധങ്ങളെത്തന്നെ ഇംഗ്ലീഷിൽ ആവൎത്തിച്ചിരിക്കയാണ. പറഞ്ഞുതീൎന്നുപോയ കാൎയ്യമാകകൊണ്ടു ആ ഭാഗം ഒരിക്കൽകൂടെ എടുത്തുപറയണമെന്നു വിചാരിക്കുന്നില്ല. ചരിത്രസംബന്ധമായും സായ്പു ചിലതെറ്റുകൾ പറഞ്ഞിട്ടുള്ളതിൽ ദൃഷ്ടാന്തത്തിനായി ഒന്നുമാത്രം പറയാം. ൧൮൦൬-ൽ ഡാക്തർ ബുക്കാനാൻസായ്പു ഇവിടെ വന്നുകണ്ട ദീവന്നാസ്യോസും മിഷ്യനരിമാരെ സിമ്മനാരികാൎയ്യവിചാരത്തിൽ കൂട്ടിച്ചേൎത്ത ദീവന്നാസ്യോസും ഒന്നാണെന്നു സായ്പുപറഞ്ഞിരി

ക്കുന്നു. ബ്യൂക്കാനാൻ കണ്ടതു പകലോമററം തറവാട്ടിൽ ഉൾപ്പെട്ട വലിയ മാർ ദീവന്നാസ്യോസും മിഷ്യനറിമാരെ ചേർത്തു പുനരു. മാർ ദീവന്നാസ്യോസും ആയിരുന്നു എന്നു സുറിയാനിസഭാചരിത്രം ഒരിക്കലെങ്കിലും വായിച്ചിട്ടുള്ളവർ മറക്കാതിരിക്കയില്ല.

ഈ മാസത്തെ ഡയോസിസൻ റെക്കാർഡിൽ രണ്ടു വർഷം കൂടിയിട്ടു സായ്പു കോട്ടയം പട്ടണത്തെ ദർശിച്ചതിൽ കണ്ട വിശേഷങ്ങളെ വർണ്ണിച്ചിരിക്കുന്നു. പട്ടണത്തിൽ രണ്ടു വർഷങ്ങൾക്കിടയിൽ ഉണ്ടായിട്ടുള്ള പരിഷ്കാരങ്ങളെയും കെട്ടിടങ്ങളേയും വിവരിച്ചിരിക്കുന്നതിൽ മിഷ്യൻവകയും അല്ലാത്തെയും ഉള്ളവയെ ഏറക്കുറെ സൂചിപ്പിച്ചിട്ടുള്ളസ്ഥിതിക്കു പട്ടണത്തിന്റെ അലങ്കാരങ്ങളിൽ ഒന്നും ഭംഗിയിലും വലിപ്പത്തിലും ഒട്ടുംതാണതല്ലാത്തതുമായസ്ഥലത്തെ കന്യകാമഠത്തെക്കുറിച്ചുമൌനമായിരിക്കുന്നതു റോമാസഭയോടുള്ള തൃപ്തികേടായിരിക്കുമൊ എന്നു സംശയിക്കുവാൻ വകയുണ്ടു.

മാർ ദീവന്നാസ്യോസ് സിമ്മനാരിയെക്കുറിച്ചു ഒരുവിധം നല്ല അഭിപ്രായം തന്നെ പറഞ്ഞിരിക്കുന്നു. ൩൦൦ കുട്ടികൾവരെ വേദപുസ്തകം പഠിക്കുന്നുണ്ടെന്നും വാദ്ധ്യാന്മാരിൽ ശരാശരിക്കു അധികംപേർ അംഗ്ലിയാക്കാർ ആണെന്നും സായ്പു അവർകൾ അഭിപ്രായപ്പെട്ടിരിക്കുന്നു. വാദ്ധ്യാന്മാരുടെകാര്യം അത്ര നിശ്ചയപ്പെടുത്തി പറഞ്ഞതാണെന്നു പറവാൻ പാടില്ല. അവരിൽ അംഗ്ലിയാക്കാർ ആരുംതന്നെ ഇല്ല. ഒന്നോ രണ്ടോ പേർ മെത്രാൻ കക്ഷികളായിരിക്കാം. അംഗ്ലിയാക്കാരെന്നു സായ്പു വിധിച്ചതു അവരെ ഉദ്ദേശിച്ചാണെങ്കിൽ അതു അവർക്കു ഒട്ടും തൃപ്തിയായിരിക്കയില്ല. "ഞങ്ങളുടെ കൂട്ടർ" എന്നു ചേർത്തു പറഞ്ഞതുപോലെ നവീകരണക്കാർ എല്ലാം അംഗ്ലിയാക്കാർ ആണെന്നോ ആകുമെന്നോ മിഷ്യനറിമാർക്കു മനോവിചാരം ഉണ്ടായിരിക്കാം. സായ്പിന്റെ ഈ അഭിപ്രായംകൊണ്ടു, മാർ ദീവന്നാസ്യോസ് സിമ്മനാരിയിൽ വേദപാഠം പഠിപ്പിക്കുന്നതു അംഗ്ലിയാക്കാർ ആണെന്നും അതുമൂലം മിഷ്യൻ സിമ്മനാരിയിൽ സാധിച്ചതുപോലെ സുറിയാനിക്കുട്ടികൾ എല്ലാം ദുരുപദേശമാകുന്ന വിഷഭക്ഷണം ഭുജിച്ചു ക്രമേണ അംഗ്ലിയാമതത്തിലേക്കു ചേർന്നേക്കാമെന്നും ഒരു ഊഹം അന്യദേശ്യന്മാരായ വെള്ളക്കാരിൽ ജനിപ്പിച്ചേക്കാം. എങ്കിലും അതു വൃഥാ ഊഹമാകയെ ഉള്ളു. എന്തെന്നാൽ വാദ്ധ്യാന്മാരിൽ അംഗ്ലിയാക്കാരെ ഇല്ല. വേദപാഠം പഠിപ്പിക്കുവാൻ നിശ്ചയിച്ചിട്ടുള്ളതു വിഷം കലർത്തുകയില്ലെന്നു വിശ്വാസമുള്ളവരെയാണ. ഈ ഏക വിഷയത്തിൽ പ്രത്യേകശ്രദ്ധയോടു കൂടിയിരിക്കുവാൻ ഒരു വൈദികനും ഉണ്ടു. എന്നതിൽ പ്രത്യേകിച്ചു ചെറുപ്പത്തിൽ മറിഞ്ഞുപോകാവുന്ന ബാലമനസ്സിൽ വേദോപദേശം ചെയ്വാൻ വച്ചിരിക്കുന്നതു സുറിയാനിവിശ്വാസത്തിൽ സ്ഥിരമുള്ള ഉപദേഷ്ടാക്കളെയാകുന്നു. അതിനാൽ മിഷ്യൻ സിമ്മനാരിമൂലം കിട്ടിയതരം ഇനി സാധിക്കുമെന്നു തോന്നുന്നില്ല.

## സൂചനകൾ:

ദീവന്നാസ്യോസ് സിമ്മനാരി— നമ്മുടെ ഈ പള്ളിക്കൂടത്തിൽനിന്നു ഈ കൊല്ലം ൧൨ കുട്ടികളെ മെട്രിക്കുലെഷ്യൻ പരീക്ഷയിൽ ചേരുവാൻ അനുവദിച്ചിരിക്കുന്നു.

⁂

"സ്വതന്ത്രമിത്രം"— ഈ പേരിൽ ആലപ്പുഴെ സെന്തത്രേസ്യാ അച്ചുക്കൂടത്തിൽനിന്നു പുതുതായി പ്രസിദ്ധപ്പെടുത്തുന്ന ഒരു പത്രിക കൈപ്പററിയിരിക്കുന്നു. ആലപ്പുഴ പട്ടണത്തിന്റെ സ്ഥിതിക്കു ഒരു മലയാളപത്രം ആവശ്യംതന്നെ.

⁂

ശ്രാദ്ധാഘോഷം— കാലംചെയ്ത മോറാൻമാർ ഇഗ്നാത്യോസ് പാത്രിയർക്കീസ്ബാവാ തിരുമനസ്സിലെ ആണ്ടുശ്രാദ്ധം ഈ മാസം ൨൬-ാംനു- സിമ്മനാരിയിൽ ചുരുക്കത്തിൽ ആഘോഷിക്കയും കാലംചെയ്ത പിതാവിനു വേണ്ടി ദൈവാരാധനകൾ നടത്തുകയും ചെയ്തിരിക്കുന്നു

⁂

ഒരാലോചന— കണ്ടനാട്ടു പള്ളിക്കാര്യത്തിൽനിന്നും ചിലവു ചെയ്തു ആ സ്ഥലത്തു ഒരു ഇംഗ്ലീഷ് പള്ളിക്കൂടം നടത്തുവാൻ ആലോചിച്ചു വരുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു. പള്ളിവക മുതൽ ഇഞ്ഞിനെയുള്ള ആവശ്യങ്ങൾക്കു ചിലവു ചെയ്യൽ എത്രനല്ലതു. ആലോചന താമസിയാതെ നടത്തിച്ചുകാണ്മാൻ ഞങ്ങൾ കാത്തിരിക്കുന്നു. അയൽ പള്ളിയായ മുളന്തുരുത്തിയിലെ ഇംഗ്ലീഷ് പള്ളിക്കൂടം ഭംഗിയായി നടന്നുവരുന്നതു കാണുമ്പോൾ കണ്ടനാട്ടുകാർക്കും ഉണർവുണ്ടാകുന്നതു സ്വഭാവികമാണ. ഈവക കാര്യങ്ങളിൽ പണമുള്ള പള്ളികൾതമ്മിൽ മത്സരിക്കട്ടെ.

ഒരു മനസ്സുതിരിവു — ഇവിടെ ഇംഗ്ലീഷുമതത്തിൽ ജനിച്ചവരും ഇംഗ്ലീഷു സിമ്മനാരിയിൽ വേദപുസ്തകം പഠിച്ച ഒരു അംഗ്ലിയാക്രിസ്ത്യാനി സ്ഥലത്തെ ലത്തീൻപള്ളിയിൽ ഈയ്യിടെ കുമ്പസാരസഹിതം ചേൎന്ന ജ്ഞാനസ്നാനം കൂടെ ആവൎത്തിച്ചുകഴിഞ്ഞിരിക്കുന്നു. ചോററുവേദമെന്നാണല്ലൊ പേർ. അതുകൊണ്ടു അതിശയിപ്പാനില്ലല്ലൊ.

❖ ❖ ❖

മലയാളമിത്രം — സുറിയാനി സഭയ്ക്കു ഉപയോഗമുള്ള ഒരു സംഗതിയും ഇതുവരെ ഇടവകപത്രികയിൽ പ്രസിദ്ധപ്പെടുത്തിയിട്ടില്ലെന്നു ഈയ്യിടെ മിത്രത്തിൽ ഒരു ലേഖകന്റെ അഭിപ്രായമായി കണ്ടതിനെക്കുറിച്ചു ഒരു പത്രികാലേഖകൻ ഇപ്രകാരം പറയുന്നു - "സുറിയാനി സഭയ്ക്കു ദൂഷകരമാണെന്നു മിത്രബന്ധുക്കൾ സമ്മതിക്കത്തക്കവണ്ണം വല്ലതും പറകയെന്നു വച്ചാൽ സുറിയാനിക്കാർ എല്ലാവരും ഇക്കരശിൽ മരണമെന്നോ സുറിയാനി സഭയുടെ ഉപദേശങ്ങൾ എല്ലാം മൂഢതകൾ ആണെന്നോ പത്രികയിൽ തുടരെ തുടരെ പ്രസംഗിക്കേണ്ടി വരുന്നു. സഹജീവിയെ തൃപ്തിപ്പെടുത്തുവാൻ വേണ്ടി ഈവിധം പ്രവൃത്തിക്കുന്നതിനു പത്രിക തയ്യാറല്ല"

❖ ❖ ❖

ഒരു നല്ല കുമ്പസാരം — അംഗ്ലിയാ സഭയുടെ ഒരു നാവായ ചൎച്ചുടൈംസ എന്ന പത്രത്തിൽനിന്നു താഴെ പറയുന്ന വൎത്തമാനം കിട്ടീയിരിക്കുന്നു. ബിലാത്തിയിൽ മുന്നൂറോളം അംഗ്ലിയാപട്ടക്കാരും അത്മേനികളും തങ്ങളെ കുമ്പസാരിപ്പിച്ചു പാപമോചനം കൊടുക്കണമെന്ന ഒരു റോമ്മാബിഷോപ്പിനോടു അപേക്ഷിച്ചിരിക്കുന്നു. അംഗ്ലിയാ സഭയിൽ തന്നെ കൎമ്മാചാര ഭക്തന്മാരായ പട്ടക്കാർ കുമ്പസാരിപ്പിക്കയും പാപമോചനം കൊടുക്കയും പതിവുണ്ടു. എങ്കിലും ഇവർ മോചിച്ചാൽ പൂൎണ്ണമോചനം കിട്ടുമെന്നുള്ള ധൈൎയ്യമില്ല. അപ്പോസ്തോലകൈവെപ്പിനാൽ പട്ടത്വത്തിന്റെ പൂൎണ്ണഅധികാരം പ്രാപിച്ചവരെന്നു സമ്മതമുള്ളതു അംഗ്ലിയാ പട്ടക്കാരെക്കാൾ റോമ്മാ പട്ടക്കാരെക്കുറിച്ചാകകൊണ്ടു അവരുടെ മോചനത്തിനു അപേക്ഷിച്ചതാണുപോലും. ഇതും ഒരു പുതുമ. മലയാള വിവാഹബിൽ എന്നപേരിൽ ഒരു പുതിയനിയമം നടപ്പാക്കുവാൻ മദ്രാസ നിയമനിൎമ്മാണസഭയിൽ ആലോചനയുണ്ടല്ലൊ. ബിൽ പാസാക്കണമെന്ന ആഗ്രഹിക്കയും അതിനെ താങ്ങിപ്പറകയും ചെയ്യുവതിൽ ഒരുവനായ കേരളപത്രിക ഉടമസ്ഥൻ ഈയ്യിടെ ഇംഗ്ലാണ്ടിൽചെന്നു അവിടത്തെ ചില നടപടികളെ കണ്ടശേഷം താൻ മുമ്പിൽ അഭിപ്രായപ്പെട്ടതു അബദ്ധമാണെന്നും മലയാളികളുടെ പ്രാചീന നടപടിതന്നെ നന്നെന്നും ഈയ്യിടെ എഴുതിയിരിക്കുന്നതു ഞങ്ങൾ വായിക്കയുണ്ടായി. അതുപോലെ സുറിയാനി സഭാനടപടികളേയും ഉപദേശങ്ങളേയും ആക്ഷേപിക്കുന്ന നാട്ടുകാരിൽ ചിലർ ബിലാത്തിക്കുപോയി അവിടത്തെ നടപടികളെ കണ്ടാൽ സുറിയാനിസഭ എത്രയൊ നല്ലതും മുമ്പിൽ ധരിച്ചിരുന്ന അഭിപ്രായങ്ങൾ എല്ലാം അബദ്ധവുമെന്നു തലയിൽ കൈവച്ചു നിലവിളിക്കാതിരിക്കയില്ല.

❖ ❖ ❖

സുറിയാനിയും കൽദായയും — കഴിഞ്ഞ നസ്രാണിദീപികയിൽ സുറിയാനിഭാഷയും കൽദായഭാഷയും രണ്ടാണെന്നു ഒരു ലേഖകൻ ദീൎഘമായി പ്രസംഗിച്ചിരിക്കുന്നു. പഴയകൂറ്റുകാരും പുത്തൻകൂറ്റുകാരും ഉപയോഗിച്ചുവരുന്ന മതഭാഷയുടെ അക്ഷരമാലയിലും ഉച്ചാരണത്തിലുമുള്ള ഭേദം കൊണ്ടാണു രണ്ടും രണ്ടാണെന്നു ലേഖകൻ വിധിച്ചിരിക്കുന്നതു. പഴയ ഇംഗ്ലീഷെന്നും പുതിയ ഇംഗ്ലീഷെന്നും രണ്ടുതരം അക്ഷരങ്ങൾ ഇംഗ്ലീഷിൽ ഉള്ളതു ഇദ്ദേഹം അറിഞ്ഞിട്ടില്ലയൊ?. അതുകൊണ്ടു ഭാഷ രണ്ടാകുമൊ?. ഒരു ദേശത്തെ ഉച്ചാരണം മറെറാരു ദേശത്തു ആ ഭാഷയിൽതന്നെ ഭേദപ്പെട്ടിരിക്കുന്നതു അപൂൎവ്വമല്ലല്ലൊ. സംസ്കൃതം ഗ്രന്ഥാക്ഷരത്തിലും നാഗരത്തിലും എഴുതിയാൽ ഭാഷ രണ്ടാകുമൊ?. പഴയകൂറ്റുകാർ ഉപയോഗിച്ചുവരുന്ന സുറിയാനി വേദപുസ്തകം സുറിയാനിഭാഷയിൽ അച്ചടിച്ചിരിക്കുന്നതുകൊണ്ടു കൽദായക്കാൎക്കു അതു മറു ഭാഷയാണൊ? ഇതൊക്കെ ദീപികാലേഖകൻ ആലോചിക്കട്ടെ. പഴയകൂറ്റുകാർ ഉപയോഗിച്ചുവരുന്ന പള്ളിക്രമം തോമ്മാശ്ലീഹാ മുതലൊ ചുരുക്കത്തിൽ ക്നായിതോമ്മാ മുതലൊ ഇവിടെ നടപ്പുള്ളതാണെന്നുകൂടെ ഈ വിദ്വാനു പറവാൻ ഭാവമുണ്ടു. മേലൂസുമെത്രാനെയും അദ്ദേഹത്തിന്റെ പള്ളിക്രമവും ഈ മഹാൻ കണ്ടിട്ടില്ലായിരിക്കും. അതും പഴയകൂറ്റുകാരുടെ ക്രമവും തമ്മിൽ ഭേദമുണ്ടെങ്കിൽ, തലസ്ഥാനമെന്നു ഭാവിക്കുന്ന ബാബേലിലെ കൽദായക്കാർ ക്നായിതോമ്മായെ ഇങ്ങോട്ടയച്ചശേഷം മാറിയതായിരിക്കുമൊ?. മലയാളത്തെ പഴയകൂറ്റുകാരുടെ പള്ളിക്രമം ഭൂമിയിൽ ഒരുസഭയിലും ഒരുജാതിയിലും നടപ്പുള്ള പള്ളിക്രമമല്ലെന്നും ഉദയംപേരൂർ സൂനഹദോസി

ന്റെ കാലത്തു വെപ്പിക്കോട്ടയിൽ താമസിച്ചും സുറിയാനി പഠിച്ചുംകൊണ്ടു നാട്ടുകാരെ പഠിക്കുവാൻ വന്ന പറങ്കി മല്പാന്മാരുടെ സൃഷ്ടിയാണെന്നു ഈ ലേഖകൻ അറിഞ്ഞിരിപ്പില്ലെങ്കിൽ ഇപ്പോഴെങ്കിലും അറിഞ്ഞുകൊള്ളട്ടെ. സുറിയാനി ഭാഷയിൽ (അല്ലെങ്കിൽ കൽദായ ഭാഷയിൽ) നൈപുണ്യം പ്രാപിക്കാത്ത മറി പഠിതാക്കൾ ഉണ്ടാക്കിയ ക്രമങ്ങളാണെന്നു പഴയക്രമക്കാരുടെ ഓരോ ക്രമങ്ങളെ പ്രത്യേകം പ്രത്യേകം പരിശോധിക്കുമ്പോൾ ബോധപ്പെടും.

---

## പട്ടക്കാർക്കു "പഠിപ്പില്ലായ്ക"യാലുള്ള ദോഷവും തന്നിവാരണോപായവും (തുടർച്ച)

(൧൨൭-ാം പുറത്തു അവസാനിച്ചതിന്റെ ശേഷം)

൧൦- മേലധികാരി ഒരിടവകയിൽ ചെന്നാൽകാര്യം അറിയാവുന്നവരായി ആ ഇടവകയിലുള്ള ജനങ്ങളെ പ്രത്യേകിച്ചു തന്റെ അടുക്കൽ വരുത്തേണ്ടതും സഭാസംബന്ധമായ കാര്യങ്ങളെക്കുറിച്ചും മറ്റും അവരോടു സ്നേഹപൂർവ്വം ചോദിച്ചറിയേണ്ടതുമാകുന്നു. ഇടവകയുടെ ഗുണത്തിന്നു വേണ്ടി മേലധികാരി താൻതന്നെ ചെയ്യേണ്ടതൊ മറ്റുള്ളവരെക്കൊണ്ടു ചെയ്യിക്കേണ്ടതൊ ആയ വല്ലകാര്യവുമുണ്ടോ എന്നു ചോദിച്ചറിഞ്ഞാൽ വളരെ നന്നായിരിക്കും- തങ്ങളുടെ ആവശ്യങ്ങളേയും മറ്റും മേലധികാരിയോടു പറയാമെന്നും അവയെപ്പറ്റി മേലധികാരി ചിന്തിക്കുമെന്നുമുള്ള വിശ്വാസം ജനങ്ങൾക്കും, മേലധികാരി സഭാസംബന്ധമായ കാര്യത്തെക്കുറിച്ചും മറ്റും ജനങ്ങളോടു ചോദിച്ചറിയുമെന്നുള്ള വിചാരം പട്ടക്കാർക്കും ഉണ്ടായാൽ കാര്യമെല്ലാം ശുഭമായിത്തന്നെ നടക്കുമെന്നു വിചാരിപ്പാനാണ ന്യായമുള്ളതു. മേലധികാരി ജനങ്ങളെ കാണാതിരിക്കയും സകല വിവരവും പട്ടക്കാരൻ വഴിയായി അറിഞ്ഞു പ്രവൃത്തിക്കയും ചെയ്യുന്നതായാൽ ചിലപ്പോൾ തെറ്റിപ്പോയി എന്നു വന്നേക്കാമെന്നു പറയാതെതന്നെ അറിയാമെല്ലോ. മേലധികാരിക്കും ഇടവകയിലെ ജനങ്ങൾക്കും തമ്മിലുള്ള സംബന്ധം, പിതാവിന്നും പുത്രന്മാർക്കും തമ്മിലുള്ളതുപോലെ ആയിരിക്കണം. സ്വഭരണത്തിൻ കീഴിരിക്കുന്ന ജനങ്ങളെ കാണുന്നതും അവരോടു സംസാരിക്കുന്നതും തന്റെ ഗൌരവത്തിന്നു കുറച്ചിലാണെന്നു വിചാരിക്കുന്ന മേലധികാരി ഇപ്പോൾ ഉണ്ടെന്നു വിചാരിച്ചിട്ടല്ല ഇവിടെ ഇങ്ങിനെ പറയുന്നത.

"പട്ടക്കാർക്കു പഠിപ്പില്ലായ്ക"കൊണ്ടുള്ള ദോഷങ്ങളെ നിവാരണം ചെയ്യേണ്ടതിനുള്ള വഴികളിൽ ചിലതു മേൽപ്രസ്താവിച്ചവയാണ- ഇനിയും അനേകം സംഗതികൾ ഉണ്ടായിരിക്കാം, ഇവയെപ്പറ്റി മേലധികാരികളും പട്ടക്കാരും പ്രത്യേകം ചിന്തിച്ചു പ്രവൃത്തിക്കാത്തപക്ഷം യാതൊരു ഗുണവുമുണ്ടാകുമെന്നു തോന്നുന്നില്ല. "ദിവ്യമാമൌഷധത്തിൻനാമത്തെചൊല്ലീടിനാൽ സവ്യാധമായദേഹംഭവ്യമായ്വന്നീടുമൊ" എന്നും, "ശാസ്ത്രം ഗ്രഹിച്ചതു കൊണ്ടു മരിയല്ല ശാസ്ത്രോക്തമാചരിക്കാതെഫലംവരാ" എന്നും ഉള്ളതു ഇവിടെ (ഓർക്കാത്തപക്ഷം) ഓർമ്മപ്പെടുത്താതിരിപ്പാൻ നിവൃത്തിയില്ല. നാൾക്കുനാൾ അധികമധികം പ്രകാശിക്കണമെന്നുള്ള വിചാരം പട്ടക്കാർക്കും പ്രകാശയുക്തന്മാരാക്കി തീർപ്പാൻ കഴിയുന്നിടത്തോളം ശ്രമിച്ചു നേരെയാക്കണമെന്നുള്ള വിചാരം മേലധികാരികൾക്കും എപ്പോഴും ഉണ്ടായിരിക്കണം. ബലാല്ക്കാരേണ നേരെയാക്കണമെന്നിപ്പനും അധികാരത്തെക്കാൾ അധികം നല്ലതു സ്നേഹംതന്നെയാണെന്നും പറഞ്ഞിട്ടാവശ്യമില്ലല്ലൊ- "തല ഒട്ടു താഴുകയും പ്ലാവില ഒട്ടു നികക്കയും ചെയ്യണം" എന്നുള്ള തോത്തുകൊണ്ടു സൌമ്യതയോടുകൂടി നടപടി നടത്തിയാൽ വളരെനന്നായിരിക്കുമെന്നാണ എനിക്കു തോന്നുന്നതു. പട്ടക്കാരുടെ ഉദ്യോഗസംബന്ധമായനടപടികളിന്മേൽ മേലധികാരിയുടെ ദൃഷ്ടി എപ്പോഴും ഉണ്ടായിരിക്കണം. "കേൾപ്പോരും കേൾവിയും ഇല്ല" എന്നു വരരുതെന്നു മാത്രമെ ഇവിടെ പറയുന്നുള്ളു. നടത്തേണ്ടും പ്രവൃത്തികൾ വേണ്ടുംവണ്ണം നടത്താതിരുന്നാൽ വിവരം അറിവാനൊ അന്വെഷിപ്പാനൊ ആളില്ലെന്നു വരുന്നപക്ഷം (ജഡം ക്ഷീണമുള്ളതാകകൊണ്ടു) "മാലേകംമടി എന്നബോധ" പിടിപെട്ടേക്കാവുന്നതുനിമിത്തം ഉണ്ടായേക്കാവുന്ന ദോഷത്തെതടുക്കേണ്ടതിന്നാണ പട്ടക്കാരുടെ ഉദ്യോഗസംബന്ധമായ പ്രവൃത്തികളിന്മേലെല്ലാം മേലധികാരിയുടെ ദൃഷ്ടി ഉണ്ടായിരിക്കണമെന്നു പ്രത്യേകം പറയുന്നത

---

(തുടരും)

# നോട്ടീസ്.

ഞങ്ങളുടെ വായനക്കാരിൽ അനേകർ അവരുടെ പത്രവരി ശരിയായി അടയ്ക്കാതെ വീഴ്ച വരുത്തിയിരിക്കുന്നതിൽ വ്യസനിക്കുന്നു. ആപ്പീസിൽനിന്നു രസീതു പ്ലേറ്റുമുദ്രയുംവച്ച ശിപായി പുത്തുകാട്ടു ഉതുപ്പു കോരുള, കല്ലൂർക്കുറി തേവരുഴത്തിൽ ഇയ്യുണ്ണി തൊമ്മാ, തുമ്പമൺ കുഴിയാലാത്തു ഗീവറുഗീസ മുതൽപേരെ അയച്ചിട്ടുള്ളതിനാൽ താമസിപ്പിക്കാതെയും അവധി പറയാതെയും അവരുടെ പക്കൽ പണം കൊടുക്കണമെന്നു വീണ്ടും ഓർപ്പിക്കുന്നു. എല്ലാവരുടെയും വീടുതോറും സഞ്ചരിക്കുന്നതു പ്രയാസമായിരിക്കുമ്പോൾ ഒരുവൻ്റെ വീട്ടിൽ പല പ്രാവശ്യം ആൾ വരുന്നതു തീരെ അസാദ്ധ്യവും നഷ്ടവും ആണെന്നു അറിയാമെല്ലൊ. ആൾ വരുവാൻതന്നെ കാത്തിരിക്കാതെ അഞ്ചൽ മാർഗ്ഗമൊ തപാൽ മാർഗ്ഗമൊ സ്റ്റാമ്പായൊ മണിഓർഡറായൊ പത്രവരി എല്ലാവരും അയച്ചുതരേണ്ടതാകുന്നു. വീഴ്ചക്കാരുടെ പേർ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഇടവരുന്നതും അപ്പോൾ അവരെ അപമാനിച്ചു എന്നു ആവലാധി പറവാൻ പാടില്ലാത്തതുമാകുന്നു.

എന്നു മാനേജർ കറുകയിൽ വക്കി ഔസേപ്പൻ.

## പരസ്യം

### കോട്ടയം നെയിത്തു കച്ചവട കമ്പനി (ക്ലിപ്തം)

൧൦൮൨-ൽ ൯-ാം നമ്പ്രായി ജായിൻ്റ സ്റ്റോക്ക കമ്പനി നിയമം അനുസരിച്ച രജിസ്തർ ചെയ്യപ്പെട്ടു.

മൂലധനം ൨൦,൦൦൦ ഉറുപ്പിക. ഓഹരി ൧൦൦൦. ഓഹരി ൧-ക്കു ൨൦ രൂപാവീതം രണ്ടു തവണയായി അടയ്ക്കേണ്ടതു.

പകുതിയിൽ അധികം അപേക്ഷകൾ വന്നിട്ടുണ്ടു. ബിലാത്തിയിൽ നിന്നു തറികൾ വരുത്തി പല തരത്തിൽ ഉടുപ്പു ശീലതരങ്ങളും മുണ്ടുകളും നെയ്യുവരുന്നു. ഓഹരിക്കാരുടെ എണ്ണംതികഞ്ഞാൽ കച്ചവടം എന്ന കമ്പനിയുടെ ഉദ്ദേശ്യവും നിവൃത്തിക്കുന്നതാകുന്നു.

ആണ്ടുതോറും കണക്കു തീർത്തു ബാക്കിപത്രം ഗവൺമെണ്ടിലേക്കയക്കുമ്പോൾ ആദായം ഓഹരിക്കാർക്ക് വീതിച്ചുകൊടുക്കുന്നതാകുന്നു.

ഓഹരിക്കാരിൽ എല്ലാവക ക്രിസ്ത്യാനികളും ഹിന്ദുക്കളും ഉൾപ്പെട്ടിരിക്കുന്നു. മലങ്കരയുടെ നി. വ. ദി. ശ്രീ. മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ദി. ശ്രീ. കോനാട്ടു മല്പാനച്ചൻ മുതലായ മാന്യപട്ടക്കാരും കമ്പനിയുടെ കാര്യതല്പരന്മാരും കമ്പനിയിൽ ഓഹരി ചേർന്നിട്ടുള്ളവരും ആകുന്നു.

കമ്പനിയിൽ ഓഹരി ചേരുവാൻ താല്പര്യമുള്ളവർക്ക് അപേക്ഷഫാറം വിലകൂടാതെ എത്തിച്ചുകൊടുക്കും. കമ്പനിയുടെ റൂൾ അടങ്ങിയ പുസ്തകം ൧-ക്കു ൩ ചക്രം മാത്രമെ വിലയുള്ളു.

അപേക്ഷക്കാർ താഴെ പേരെഴുതിയിരിക്കുന്ന ആളിനു എഴുതി അയക്കേണ്ടതാകുന്നു.

കെ. ഏ. വക്കി. മാനേജർ കോട്ടയം.

## പത്രിക വില വിവരം

| | ബ്രിട്ടീഷ രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൮ |
| ഒററപ്രതിക്കു | ,, | ൮ |

## പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും | ടി | ,, | ൧൬ |

# NOTICE

പത്രിക സംബന്ധമായ സകലഎഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻ കൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

രൂപാ ഒന്നിനു ഒരു അണ ഡിസ്കൌണ്ട വകവച്ചുതരേണ്ടതാകുന്നു.

---

## വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭. മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിഴ്യപ്പെടുത്തു.

## പരസ്യം

“ഊർശ്ലേം യാത്രാവിവരണം” എന്ന പുസ്തകം മലങ്കരയുള്ള എല്ലാ സുറിയാനിപ്പള്ളികൾക്കും ഓരോപ്രതി ദാനമായി അയച്ചു കൊടുക്കണമെന്നുള്ള തിരുമനസ്സിലെ കല്പനപ്രകാരം അഞ്ചൽമാർഗ്ഗവും ആൾവശവും അയച്ചിരിക്കുന്നു. കിട്ടാതെയുള്ള പള്ളിക്കാരുണ്ടായിരുന്നാൽ ഉടനെ വിവരം അറിയിച്ചാൽ അയച്ചുതരുന്നതാണ. മാനേജർ.

MAR THOMAS PRESS

KOTTAYAM